# വിദ്യാഭിവർദ്ധിനി.

സരസ്വതി! നമസ്തുഭ്യം വരദേ! കാമരൂപിണി!
വിദ്യാരംഭം കരിഷ്യാമി സിദ്ധിർഭവതു മേ സദാ.

പുസ്തകം ൨. { ൧൧൨൩ ചിങ്ങം. } ലക്കം ൯.

തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടു് ൧൯൪൭ സെപ്തംബർ ൪-ാംനു-യ്ക്കു
ശരിയായ ൧൧൨൩ ചിങ്ങം ൧൯-ാംനു- കല്പിച്ചു പുറപ്പെടുവിച്ച

## വിളംബരം.

പ്രജാഭിലാഷങ്ങൾ പൂർണ്ണമായി സാധിച്ചു കൊടുക്കുകയും നമ്മുടെ പ്രജാസമസ്തത്തിന്റെയും ക്ഷേമം പുരോഗമിപ്പിക്കുകയും ചെയ്യുക എന്നുള്ള നമ്മുടെ നിശ്ചിതനയത്തിനു് അനുസൃതമായി, സാധിക്കുമെന്നുള്ളേടത്തോളം വിപുലമായ സമ്മതിദാനാവകാശം—അതായതു് പ്രായപൂർത്തി സമ്മതിദാനാവകാശം—പ്രധാന ലക്ഷണമായുള്ള ൧൧൨൨-ലെ ഭരണഘടന ആക്റ്റു് നാം നിർമ്മിച്ചിരിക്കകൊണ്ടും;

നമ്മുടെ അവകാശങ്ങൾക്കും പരമാധികാരത്തിനും ബാധകമാകാതെ ഉത്തരവാദഭരണം സ്ഥാപിക്കണമെന്നുള്ള ഉദ്ദേശം മുൻനിർത്തി ൧൧൨൨-ലെ ഭരണഘടന ആക്റ്റു് നവീകരിക്കണമെന്നു് മേല്പറഞ്ഞ നയത്തിനനുസൃതമായി നാം അഭിലഷിക്കുന്നതുകൊണ്ടും;

നാം ഇപ്പോൾ ആജ്ഞാപിക്കുന്നതെന്തെന്നാൽ, പ്രായപൂർത്തിസമ്മതിദാനാവകാശത്തിന്റെ അധിഷ്ഠാനത്തിൽ തിരഞ്ഞെടുക്കപ്പെടുന്ന അംഗങ്ങൾ ഉൾപ്പെട്ട ഒരു പ്രതിനിധിസമിതി സംഘടിപ്പിക്കുകയും, മേല്പറഞ്ഞപ്രകാരമുള്ള ഉത്തരവാദഭരണം സ്ഥാപിക്കണമെന്നുള്ള ഉദ്ദേശം മുൻനിർത്തി പ്രസ്തുത ഭരണഘടന ആക്റ്റു് നവീകരിക്കുകയോ ഭേദപ്പെടുത്തുകയോ ചെയ്യുന്ന കാര്യം അവർ പര്യാലോചിച്ചു് അതിനു് ഒരു നക്കൽ തയ്യാറാക്കി നമുക്കു സമർപ്പിക്കുകയും ചെയ്യണം. നമ്മുടെ കൊട്ടാരവും, നമ്മുടെ രാജകുടുംബവും സംബന്ധിച്ചതും ദേവസ്വവും ഹൈന്ദവമതസ്ഥാപനസ്വത്തുക്കളും സംബന്ധിച്ചതുമായ കാര്യങ്ങൾ ഉദ്ദിഷ്ടമായ നിയമഭേദഗതിയിൽ നിന്നു് ഒഴിവാക്കേണ്ടതാണു്.

നമ്മുടെ ഗവർമ്മെന്റു് ഈ വിളംബരം നടപ്പിൽ വരുത്തുന്നതിനു് ആവശ്യമുള്ള നടപടികൾ നടത്തുകയും ആവശ്യമുള്ള ചട്ടങ്ങൾ നിർമ്മിക്കുകയും ഉത്തരവുകൾ പുറപ്പെടുവിക്കുകയും ചെയ്യേണ്ടതാണു്.

പ്രസ്തുത പ്രതിനിധിസമിതി ൧൯൪൮ ജനുവരിമാസം ൧-ാംനു-ക്കു തുല്യമായ ൧൧൨൩ ധനുമാസം ൧൭-ാംനു-ക്കു് അപ്പുറമല്ലാത്ത ഒരു തീയതിയിൽ സംഘടിപ്പിക്കുകയും സമ്മേളിക്കുകയും ചെയ്യണമെന്നാണു് നമ്മുടെ അഭിലാഷം. അതിനുള്ള ശരിയായ തീയതി നമ്മുടെ ഗവർമ്മെന്റു നമ്മുടെ ഗവർമ്മെന്റുഗസററിൽ പരസ്യപ്പെടുത്തേണ്ടതാണു്.

# ദിവംഗതനായ രാജ്യസേവാനിരതൻ.

ഭാഗ്യവന്തം പ്രസൂയേഥാ
മാ ശൂരം മാ ച പണ്ഡിതം

പാണ്ഡവമാതാവിന്റെ ഈ അനുഗ്രഹവചസ്സാണു ഭാഗ്യശ്രീമാനായ കെ. ജി. പരമേശ്വരൻപിള്ള അവർകളെ സ്മരിക്കുമ്പോൾ ആദ്യമായി നമ്മുടെ സ്മരണയിൽ ഉദിച്ചുവരുന്നതു്. ഭാഗ്യം, പണസമ്പാദനമെന്ന അവ്യാപ്തിദോഷത്തിൽപ്പെട്ടു് ജനസാമാന്യത്തിന്റെ ധാരണ അവിധമായി മാറിപ്പോയിട്ടുണ്ടെന്നു് ഇവിടെ അറിയാതിരിക്കുന്നില്ല. ലോഭിയായ സമ്പാദ്യക്കാരനെ ഭാഗ്യവാനായി മുഖസ്തുതി ചെയ്യാമെന്നല്ലാതെ ആ പരിശുദ്ധനാമത്തിനു ആ നിധികാക്കുന്ന ഭൂതം ഒരിക്കലും അവകാശിയാകുന്നില്ല. പാണ്ഡവമാതാവിന്റെ ആശംസാസൂക്തി അഭിമുഖീകരിച്ചിരിക്കുന്ന ഭാഗ്യം ജനസാമാന്യത്തിന്റെ ഈ ലക്ഷണയ്ക്കു യോജിച്ചതല്ലെന്നു വെളിപ്പെടുത്തുവാനാണു് അപ്രകൃതമായി ഇവിടെ ഇത്രയും പറയേണ്ടിവന്നതു്. ഭാഗ്യത്തെപ്പററിയുള്ള നമ്മുടെ ധാരണയ്ക്കു അഭിനവമായ ഒരു വിശദീകരണം സ്വജീവിതംകൊണ്ടു സാധിക്കയെന്നുള്ളതായിരുന്നു ശ്രീ. കെ. ജി. പരമേശ്വരൻപിള്ളയുടെ ജീവിതം. ആ ജീവിതം ആ വിധത്തിൽ ഭാവിലോകത്തിനു വിലതീരാത്ത ഒരുപദേശസാധനമായി, സ്വാശ്രയശക്തിയുടെ വിജയസ്തംഭമായി പരിശോഭിക്കയാണു ചെയ്യുന്നതു്. ശ്രീമാൻ, കെ. ജി. യുടെ അന്യാദൃശമായ ഭാഗ്യമഹിമാവു് ഏതുവിധത്തിലുള്ളതായിരുന്നുവെന്നു പരിശോധിക്കാനുള്ള സന്ദർഭം ഇതാണു്. കൊല്ലം നഗരത്തിലെ ഒരു സാധാരണകുടുംബത്തിൽ ൧൦൪൯ വൃശ്ചികം ൧൮-ാംനു ഭൂലോകജാതംചെയ്ത സത്പുരുഷൻ, വിദ്യാഭ്യാസത്തിലും ഒരു സാധാരണനില വഹിച്ചുകൊണ്ടു മാത്രമാണു ജീവിതരംഗത്തിൽ പ്രവേശിച്ചതു്. ഒന്നാണ്ടു ചെറിയ സർക്കാരുദ്യോഗങ്ങളിൽ ഇരിക്കാനുള്ള സൗകര്യവും അക്കാലത്തു് അദ്ദേഹത്തിനു ലഭിക്കാതിരുന്നില്ല. പക്ഷേ അതു് അഭികാമ്യമായി തോന്നായ്കകൊണ്ടു് ഉദ്യോഗസ്ഥപദവിയുപേക്ഷിച്ചു കൺട്രാക്ടറായി നിന്നു സ്വജീവിതഹർമ്മ്യത്തിന്റെ അസ്തിവാരത്തിനു ശിലാസ്ഥാപനംചെയ്യുകയായിരുന്നു അദ്ദേഹം. മുപ്പതാമത്തെ വയസ്സിൽ സ്വാശ്രയശക്തിയെ പ്രധാനായുധമാക്കിക്കൊണ്ടു ജീവിതസമരത്തിലിറങ്ങിയ കെ. ജി. സ്വകുടുംബാംഗങ്ങളെ സംരക്ഷിക്കുകയെന്ന ഉത്തരവാദമേറിയ ചുമതലകൂടി വഹിക്കേണ്ടിയിരുന്നതിനാൽ അവിശ്രമമായ പരിശ്രമംതന്നെ ചെയ്യേണ്ടി ഇരുന്നു. കഥാപുരുഷനിൽ ജന്മനാ പ്രശോഭിച്ചരുളിയ ഈശ്വരവിശ്വാസം, ശ്രീകൃഷ്ണപരമാത്മാവിൽ അടിയുറച്ചുനിന്ന ഭക്തിപ്രവണത അഭേദ്യമായ ഒരു രക്ഷാകവചമായി അദ്ദേഹത്തെ രക്ഷിച്ചു മുന്നോട്ടു നയിച്ചു. കലികാലത്തിന്റെ പ്രേരണയാലോ ഭൗതികവിജ്ഞാനത്തിന്റെ അന്ധമായ പ്രചോദനത്താലോ എന്തുകൊണ്ടായാലും നമ്മുടെ ഇടയിൽ ഈശ്വരവിശ്വാസം ക്ഷയോന്മുഖമായ ഒരു അവസ്ഥയിലാണു് ഇന്നു എത്തിച്ചേർന്നിട്ടുള്ളതെന്നു പറയാതെ തരമില്ല. സ്വന്തം ഭരദൈവതമാക്കി ശ്രീകൃഷ്ണഭഗവാനെ സ്വകുടുംബത്തിൽ പ്രതിഷ്ഠിച്ചു, ദീപാരാധനവേളകളിൽ തൊഴുകയ്യോടുകൂടി ആ ശ്രീകൃഷ്ണവിഗ്രഹത്തെ ദർശിക്കുക ജീവിതകൃത്യമാക്കി മുടങ്ങാതെ അനുഷ്ഠിച്ചുവന്നിരുന്ന കെ. ജി. ഭക്തിയോഗത്തിന്റെ പ്രത്യക്ഷലക്ഷ്യം തന്നെയായിരുന്നു. അദ്ദേഹത്തിന്റെ ജീവിതവിജയത്തിലെ അതുല്യമായ രക്ഷായുധം ഈ ഭഗവൽഭക്തി തന്നെയായിരുന്നു. ദിവംഗതനായ കെ. ജി. യുടെ ദൈവികവിശ്വാസം മററുള്ളവർക്കും അനുഭവപ്പെടുത്തിക്കൊടുക്കുമാറു കേവലം ഒരു ഭജനമഠമായിരുന്ന ആരാധനാമന്ദിരത്തെ ൧൧൮-ൽ ഒരു ക്ഷേത്രമായി വികസിപ്പിച്ചു വൈദികതന്ത്രാനുസൃതമായ പ്രതിഷ്ഠ കഴിപ്പിച്ചു ഇന്നു നിരവധി ജനങ്ങൾക്കു ആത്മികമായ ആശ്വാസകേന്ദ്രമായി നിത്യാരാധനയ്ക്കു അദ്ദേഹം ഇടവരുത്തിത്തീർത്തിരിക്കുന്നു.

അദ്ദേഹത്തിന്റെ ൩൨-ാമത്തെ വയസ്സിൽ

ശ്രീരാമവിലാസം മുദ്രാലയം ആരംഭിക്കുകയും ഭാഷാവിഷയകമായ തന്റെ സേവനൌത്സുക്യത്തെ ഇതരകൃത്യശതങ്ങൾക്കിടയിൽ പരിപോഷിപ്പിക്കപ്പെടുകയും ചെയ്തു. ൪൪-ാം വയസ്സിൽ അദ്ദേഹത്തിന്റെ ഉടമസ്ഥതയിൽ പ്രചരിച്ചു തുടങ്ങിയ മലയാളരാജ്യം മലയാളത്തിലെ പത്രലോകത്തിൽ ഒരു നവചൈതന്യം സംജാതമാക്കി. രാഷ്ട്രീയകാര്യങ്ങളിൽ അദ്ദേഹം ഒരു തീവ്രവാദിയായിരുന്നില്ലെങ്കിലും തിരുവിതാംകൂറിൽ രാഷ്ട്രീയമായ പശ്ചാത്തലം സൃഷ്ടിക്കുന്നതിനും അദ്ദേഹത്തിന്റെ സേവനങ്ങൾ എല്ലാം വിലപ്പെട്ടതു തന്നെയായിരുന്നു. പുരാതന നായർ പാരമ്പര്യത്തിൽ, നായർരക്തത്തിൽ ഊഷ്മളമായി, ഉജ്ജ്വലമായി പ്രശോഭിക്കുന്ന രാജഭക്തിയുടെ മൂല്യമകുടമായിത്തന്നെ അദ്ദേഹം നിലനിന്നു. അദ്ദേഹത്തിനെ പരോക്ഷമായും അപരോക്ഷമായും പലവിധ പ്രതിബന്ധങ്ങളും പ്രാതികൂല്യങ്ങളും നേരിടേണ്ടിവന്നിട്ടുണ്ടെങ്കിലും അചഞ്ചലമായ ആത്മധൈര്യത്തോടെ അവയെ എല്ലാം തട്ടിത്തകർത്തുകൊണ്ടു് അക്ഷീണചൈതന്യത്തോടുകൂടി അപൂർവ്വാധികം പ്രശോഭിതനായി.



ദിവംഗതനായ രാജ്യസേവാനിരതഃ ശ്രീ. കെ. ജി. പരമേശ്വരൻപിള്ള

1103-ൽ ശ്രീ. കെ. ജി. യെ കൊല്ലംതാലൂക്കിൽ നിന്നും നിയമസഭാസാമാജികനായി തിരഞ്ഞെടുത്തതോടുകൂടി അദ്ദേഹത്തിന്റെ പൊതുക്കാര്യജീവിതം ഈ താലൂക്കുനിവാസികളുടെ സർവ്വാദരണീയ സമ്മതിദാനംകൊണ്ടു സമാശ്ലേഷിതമായി. 1107-ൽ ആദ്യമായി അദ്ദേഹത്തെ കൊല്ലം നഗരസഭാപ്രസിഡണ്ടായി തിരഞ്ഞെടുത്തു. കൊല്ലം നഗരസഭയെ സംബന്ധിച്ചിടത്തോളം ഇതു് അഭൂതപൂർവ്വമായ സംഭവമായിരുന്നു. അന്നുമുതൽ മരണപര്യന്തം കൊല്ലം നഗരസഭയുടെ അനിഷേധ്യ നേതാവായി പ്രശോഭിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞുവെന്നതിൽനിന്നു സ്തുത്യപുരുഷന്റെ കർമ്മകുശലതയും പൊതുജനസമ്മതിയും എത്രമാത്രമായിരുന്നുവെന്നു വെളിപ്പെടുകതന്നെ ചെയ്യുന്നു. അദ്ദേഹത്തിന്റെ നഗരഭരണം ഒരു പ്രകാശയുഗമാണെന്നു നിസ്സംശയം പറയാം. അദ്ദേഹം കൊല്ലം നഗരത്തിനു സാധിച്ചുകൊടുത്ത അനവധി നേട്ടങ്ങളുടെ ഒരു പട്ടിക ഹാജരാക്കി സ്ഥലദൈർഘ്യം വർദ്ധിപ്പിക്കേണ്ടതായും ഇല്ല. കെ. ജി. യുടെ ഷഷ്ട്യബ്ദപൂർത്തി മഹാമഹം കൊല്ലം നഗരത്തിൽ ആഘോഷിച്ചിട്ടുള്ള മഹോത്സവങ്ങളിൽ മഹനീയമായി ഇന്നും സ്മരണയിലവശേഷിക്കുന്നു. പൊതുജനങ്ങൾക്കു് അദ്ദേഹത്തോടുള്ള ബഹുമാനലക്ഷ്യമായി നഗരമദ്ധ്യത്തിൽ സ്ഥാപിച്ച ക്ലാക്ക്ടവർ ആ മഹോത്സവത്തിന്റെയും അദ്ദേഹത്തിന്റെയും ശാശ്വത സ്മാരകപ്രതിഷ്ഠയായി പരിശോഭിക്കപ്പെടുന്നു. 119 വൃശ്ചികം 12-ാംനു

ആഘോഷിച്ചു. ആ ഷഷ്ട്യബ്ദപൂർത്ത്യുത്സവം തിരുവിതാംകൂറിന്റെ നാനാഭാഗങ്ങളിലും സമുചിതമാംവിധം കൊണ്ടാടിയെന്നുള്ളതിൽനിന്നു ശ്രേഷ്ഠപുരുഷനോട്ട് ഈ രാജ്യനിവാസികൾക്കുള്ള അകൈതവമായ ബഹുമാനം ഊഹിക്കാവുന്നതാണല്ലോ. 114-ൽ ചക്രവർത്തി തിരുമനസ്സിലെ ജൂബിലിസ്മാരക മെഡലിനു അദ്ദേഹം അവകാശിയായിബ്ഭവിച്ചു. 116 തുലാമാസം 14-ാംനു- ആട്ടത്തിരുനാൾഡർബാർ ഹാളിൽ വച്ചു രാജ്യസേവാനിരതഃ ബഹുമതി മഹാരാജാവു തിരുമനസ്സുകൊണ്ടു കല്പിച്ചു സമ്മാനിച്ചതിനെത്തുടർന്ന് ശ്രീ. കെ. ജി. പരമേശ്വരൻ പിള്ള അവർകൾക്ക രാജ്യത്തിന്റെ ഒരറ്റം മുതൽ മറേറ അററംവരെ ലഭിച്ച സ്വാഗതവും സ്വീകരണവും തിരുവിതാംകൂറിൽ ഇതുവരെ മറെറാരു വ്യക്തിക്കും ലഭിച്ചിട്ടില്ലെന്നു ധൈര്യമായിത്തന്നെ പറയാം. 118 ചിങ്ങത്തിൽ നായർസർവീസ്സൊസൈററി പ്രസിഡൻറായി ശ്രീ കെ. ജിയെ തിരഞ്ഞെടുക്കപ്പെട്ടു. 119 ൽ അദ്ദേഹത്തെ വീണ്ടും നിയമസഭാസാമാജികനായി നോമിനേററു ചെയ്യപ്പെട്ടു

ഇങ്ങനെ, രാഷ്ട്രീയമായും സാമുദായികമായും ഭാഷാപരമായും ഉള്ള വിവിധമണ്ഡലങ്ങളിലും പ്രവേശിച്ചു പ്രശോഭിക്കാനിടവന്ന പരേതന്റെ വ്യക്തിവൈശിഷ്ട്യം ഈ അപദാനങ്ങളിൽ മാത്രം അടിയുറച്ചവസാനിക്കുന്നില്ല. ശ്രീമാൻ കെ. ജിയുടെ ഹൃദയം, നിഷ്കളങ്കമായ ഹൃദയം, അതായിരുന്നു അദ്ദേഹത്തിനു ജീവിതം വിജയം സാധിപ്പിച്ച സാധനം. അതു ദീനജനാനുകമ്പ നിറഞ്ഞതായിരുന്നു. അനസൂയമായിരുന്നു. ആർക്കും വിശ്വസിക്കാവുന്നതുമായിരുന്നു. പരോപകാരം അദ്ദേഹത്തിന്റെ ജീവിതവ്രതമായിരുന്നു. അതിൽ, ജാതിമതചിന്തകൾക്കോ, വലിയവനെന്നോ ചെറിയവനെന്നോ ഉള്ള ഭേദകല്പനകൾക്കോ ഒരിക്കലും സ്ഥാനമില്ലായിരുന്നു. ആരെയും അകല്മഷമായി സ്നേഹിക്കുന്നതിനും അപ്രതിഹതാത്മകമായി സഹായിക്കുന്നതിനും ആ ഹൃദയത്തിനു കഴിഞ്ഞു. ആ ഹൃദയം അങ്ങനെ സർവഹൃദയങ്ങളേയും വശീകരിച്ചു എല്ലാ ഹൃദയങ്ങളിലും സ്ഥാനമുറപ്പിച്ചു. അതായിരുന്നു അദ്ദേഹത്തിനുണ്ടായ പരമഭാഗ്യം. അക്കാരണത്താൽ ഏതൊരു ഹൃദയത്തിനും അദ്ദേഹത്തെ സ്മരിക്കാതെ ഇരിക്കുവാൻ സാധിക്കയില്ല. അതാണ് അദ്ദേഹം നേടിയ പരമഭാഗ്യം. ആ ഹൃദയങ്ങൾ അദ്ദേഹത്തിന്റെ ആത്മാവിനു നിത്യശാന്തിയെ പ്രാർത്ഥിച്ചുകൊണ്ടിരിക്കും. അതല്ലേ സാക്ഷാത്തായ ഭാഗ്യം.

---

# വിദ്യാർത്ഥികളോടു്.

---

(സാഹിത്യകുശലൻ ശ്രീ. പുത്തേഴത്തു രാമമേനോൻ ബി. ഏ. ബി. എൽ.)

ഗുരുശിഷ്യബന്ധം അവകാശബാദ്ധ്യതകളാൽ പരസ്പരം സുദൃഢമായും സമ്മോഹനമായും കെട്ടപ്പെട്ടിട്ടുള്ളതാണു്. ഗുരുവിനു ചില ചുമതലകളുണ്ടെങ്കിൽ ശിഷ്യനും അപ്രകാരംതന്നെയാകുന്നു. ഇന്നത്തെ 'ശിഷ്യന്മാരു'ടെ മുൻനില്ക്കുന്ന ഒരു ന്യൂനത അവരുടെ 'അഹം' മതിയാണു്. തന്നിമിത്തം അവരുടെ വളർച്ച പാടെ തടയപ്പെടുന്നു; അവർ അക്ഷമരും വിനയഹീനരുമായി ഭവിക്കുന്നു. അവൎക്കു ജ്ഞാനസമ്പാദനൌത്സുക്യം ഇല്ലാതായിത്തീരുന്നു. ആത്മോന്നതിക്കു് അനന്യാപേക്ഷിതങ്ങളായിട്ടുള്ള സൽസ്വഭാവങ്ങളാണു് വിനയവും ജ്ഞാനതൃഷ്ണയും.

ഈ അഹംഭാവത്തിന്റെ പുറപ്പാടു് പ്രധാനമായും പാശ്ചാത്യപരിഷ്കാരപ്രവാഹത്തിൽ നിന്നാണു്. പല വിദ്യാർത്ഥികളും ഈ അഹംഭാവത്താൽ, വിനയശൂന്യതയാൽ മന്ദബുദ്ധികളും ചുമതലബോധമററവരുമായി ഭവിക്കുന്നു. 'എതിരില്ലായ്മ'യുടെ മുദ്രയാണു് അവർ സ്വീകരിച്ചുകാണുന്നതു്. എന്തിന്റെ നേൎക്കുമുള്ള ഒരു 'തൃണഭാവം' മാന്യതയുടേയും സ്വാതന്ത്ര്യബോധത്തിന്റെയും ആവരണമായി അവർ തെററിധരിച്ചിരിക്കുന്നു. “കൂസലില്ലായ്മ” അതിന്നർഹതയുള്ള സമയത്തും, സ്ഥലത്തും, ആൎക്കും അലങ്കാരം മാത്രമല്ല, രക്ഷാകവചംകൂടിയാകുന്നു. പക്ഷെ, ആ 'കൂസലില്ലായ്മ'യല്ലാ കാണപ്പെടുന്നതു്; വെറും ഒരു “അന്തമില്ലായ്മ”യാണു്. കാൎയ്യാകാൎയ്യവിചിന്തനത്തിനുശേഷം, സ്ഥിതിഗതികളുടെ പരിപൂർണ്ണജ്ഞാനസമ്പാദനാനന്തരം മനസ്സിനുണ്ടാകുന്ന ധീരതയോ, നിർഭയത്വമോ അല്ലതന്നെ ഈ 'കൂസലില്ലായ്മ'. “തന്നേക്കാൾ മീതേ ആരു്, തന്നെ ഉപദേശിക്കുവാൻ ഏവൻ, തനിക്കറിയാത്തതു് എന്തു്” എന്നിങ്ങനെയുള്ള അടിസ്ഥാനമില്ലാത്ത, അജ്ഞതയിൽ രൂഢമൂലമായ, ഭാവിശ്രേയസ്സിനെ ഹനിക്കുന്ന, ആത്മോന്നതിയെ തടയുന്ന ഈ “കൂസലില്ലായ്മ”യെ വിവേകികളായ വിദ്യാൎത്ഥികളും, വിദ്യാൎത്ഥിലോകത്തിന്റെ സൽഭാവിയെ അനുഗ്രഹിക്കുന്ന പൊതുജനങ്ങളും ഒരുപോലെ ശ്രമപ്പെടേണ്ടതാണു്; നിർമ്മാർജ്ജനം ചെയ്യാൻ സദാ ജാഗരൂകരായിരിക്കേണ്ടതാണു്.

ഇന്നത്തെ രാഷ്ട്രീയപരിതഃസ്ഥിതികളും, “പവ്വർപൊളിട്ടിക്സ്” എന്നു പറയപ്പെടുന്ന കക്ഷിബലമത്സരസർക്കസ്സുകളും ആകുന്നു വിദ്യാൎത്ഥികളെ വഴിപിഴപ്പിക്കുന്നതു്. കക്ഷികളുടെ പ്രവർത്തനവേലകൾക്കു മിക്കപ്പോഴും അവരുടെ കുപ്രചരണങ്ങൾക്കു, നാനാഭാഗത്തും ആളുകളെ ആവശ്യമുണ്ടു്. കുടുംബഭരണത്തെക്കുറിച്ചുള്ള ചിന്തകൾക്കു് അവകാശമോ, അവസരമോ ഇല്ലാത്തവരും, എത്ര കഷ്ടപ്പെട്ടും കടംമേറിയുമാണു് തങ്ങളെ, രക്ഷിതാക്കന്മാർ വിദ്യാലയങ്ങളിലേക്കു അയച്ചിട്ടുള്ളതെന്നുള്ള ബോധമില്ലാത്തവരും, പഠിപ്പുകാലം ഇനി ഒരിക്കൽ ഉണ്ടാകുന്നതല്ലെന്നും, ഇന്നത്തെ തെററിയാൽ എല്ലാം തെററുമെന്നും ആലോചിച്ചറിയുവാൻ ക്ഷമയില്ലാത്തവരും, യൌവനത്തിന്റെ പടിവാതുക്കൽ എത്തി, ചോരത്തിളപ്പോടുകൂടി ഗിരിശൃംഗങ്ങളെപ്പോലെയുയരുന്ന ഉത്സാഹപ്രവാഹത്തിന്റെ തള്ളിച്ചയിൽ മുങ്ങിനീന്തിക്കളിക്കുന്നവരുമായ നിർദ്ദോഷികളായ വിദ്യാൎത്ഥികളെ ചില രാഷ്ട്രീയ കക്ഷിനേതാക്കന്മാർ അവരുടെ സ്വാർത്ഥജടിലങ്ങളായ വ്യാപാരങ്ങളുടെ പ്രചാരകന്മാരും, പ്രവൎത്തകന്മാരുമായി പിടികൂടുന്നതു്. സ്കൂളുകളും, കോളേജുകളും തന്നിമിത്തം രാഷ്ട്രീയകക്ഷികളുടെ പ്രചരണവിത്തുകൾ വിതയ്ക്കുവാനുള്ള ഞാററുപൊററകളായി രൂപാന്തരപ്പെടുന്നു. ഇതു ആത്മഹത്യാപരമായ ഒരു 'കൊലച്ചതി' ഒരു “ചട്ടംകയ്യു്” ഒരു “മഹാദ്രോഹം” വേറെയില്ല. ഈ നേതാക്കന്മാർ അതു അല്പമെങ്കിലും ആലോചിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ ഈ പരിതാപകരമായ പരിതഃസ്ഥിതി സംഭവിക്കുന്നതാണോ? ഈ അത്യാപത്തിന്റെ നിവാരണാർത്ഥം

എന്തെങ്കിലും അവരിലാരെങ്കിലും ഇതുവരെ മനസ്സുറച്ചു പ്രവർത്തിച്ചതായിക്കേട്ടിട്ടുണ്ടോ? നേരേമറിച്ച്, വിദ്യാർത്ഥികളുടെ വ്യസനകരങ്ങളായ വ്യതിയാനങ്ങൾക്കു വളംവച്ചുകൊടുക്കുവാനാണ് ഇന്നത്തെ ജനകീയനേതാക്കന്മാരെന്നഭിമാനിക്കുന്നവർപോലും വലിയ വെമ്പൽ പ്രദർശിപ്പിക്കുന്നതു്.

എന്തെങ്കിലും 'മുദ്രാവാക്യങ്ങൾ' (സ്ലോഗൻ) വിളിച്ചുപറഞ്ഞുകൊണ്ടും, ഓരോതരം കൊടികൾ പറപ്പിച്ചുകൊണ്ടും വിദ്യാർത്ഥികൾ കൂട്ടം ചേർന്നു തിരക്കുകൂട്ടി നടക്കുന്നതും, (പ്രൊസഷൻ) ഘോഷയാത്രകളിൽ പങ്കെടുക്കുന്നതും, അവരിൽനിന്നു് എത്രയോ അകന്നുനില്ക്കുന്ന കാര്യങ്ങളിൽ കയ്യിടുന്നതും, കണ്ണുംതലയുമററു പ്രസംഗിക്കുന്നതും കേൾക്കുമ്പോൾ രാജ്യത്തിന്റെ ഭാവിയെക്കുറിച്ചു അല്പമെങ്കിലും ചിന്തയുള്ള ആരുടെയും ഹൃദയം തകരാതിരിക്കയില്ല; ആ വിദ്യാർത്ഥികളുടെ രക്ഷിതാക്കന്മാർ കരൾപൊട്ടുമാറു് കരയാതിരിക്കയില്ല. ഈ വക ഓടലും ചാടലും, പഠിപ്പുമുടക്കലും, ഘോഷയാത്രനയിക്കലും, ഗുരുക്കന്മാരുടെ നേർക്കു പുച്ഛം കാട്ടലും ഒന്നും ധീരതയുടെയോ, വിവേകത്തിന്റെയോ, ചുമതലബോധത്തിന്റെയോ ലക്ഷണമല്ലതന്നെ. അവയെല്ലാം ആലോചനക്കുറവിന്റെയും, കർത്തവ്യബോധരാഹിത്യത്തിന്റെയും, അവിവേകത്തിന്റെയും പരമോദാഹരണമാകുന്നു. മുററാതെ പഴുത്ത പഴം ഒന്നിനും കൊള്ളരുതാത്തതായി ഒടുവിൽ പരിത്യജിക്കപ്പെടുന്നതാണ്. വിജ്ഞാനസമ്പാദനത്തിനുള്ള സുവർണ്ണാവസരത്തെ മറെറാന്നിനു വിനിയോഗിക്കുന്നതു വിഡ്ഢിത്തം മാത്രമല്ല, വിപത്തിനുള്ള വഴിയും കൂടിയാകുന്നു. ഇളംകൊമ്പുകൾക്കു താങ്ങാനാവാത്ത ഭാരാർപ്പണം എത്ര അപല്ക്കരമാണെന്നു ആലോചിക്കാത്തതു കഷ്ടംതന്നെ. സ്വദേശാഭിമാനവും, സ്വാതന്ത്ര്യതൃഷ്ണയും അത്യുൽകൃഷ്ടങ്ങളും, അപരിത്യാജ്യങ്ങളുമായ സൽഗുണങ്ങൾ ആണെന്നു നിർവിവാദമാണ്. ആവക അനർഘസമ്പത്തുകൾ അക്ഷയമായ വിധത്തിലുണ്ടായിരിക്കേണ്ടതുമാണ്. എന്നാൽ അമൂല്യങ്ങളായ ആ ദിവ്യരത്നങ്ങളുടെ ഖനനത്തിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്നവർ ആ ഖനികളിൽ നിന്നു കൊണ്ടുതന്നെ സംഘട്ടനങ്ങൾക്കു തുടങ്ങിയാൽ, വാക്കുകൾ ഇടിഞ്ഞും, നിലമുട്ടുകൾ ഒടിഞ്ഞും അവർ അവിടെത്തന്നെ മൂടപ്പെട്ടുപോകുന്നതാണ്. കക്ഷിനേതാക്കന്മാർ സ്വരക്ഷക്കായും, സ്വന്തം ലാഭത്തിനായും നിർമ്മിക്കുന്ന കാര്യപരിപാടികളിൽ വിദ്യാർത്ഥികൾ കടന്നുകൂടുമ്പോൾ, ബുദ്ധി ഉറച്ചിട്ടില്ലാത്ത ഉപരിപ്ലവകാരായ വിദ്യാർത്ഥികളുടെ വിചാരം അവർ ചരിത്രം നിർമ്മിക്കുന്നു, മാതൃഭൂമിയെ ഉയർത്തുന്നു, ബന്ധനമുക്തയാക്കുന്നു, വീരസ്വർഗ്ഗം വരിക്കുന്നു എന്നൊക്കെയാണ്. വാസ്തവത്തിൽ എന്താണ് സംഭവിക്കുന്നതു്? കക്ഷിനേതാക്കന്മാരുടെ കൂട്ടവെടികളിൽ എടയ്ക്കുള്ള ഉതിനകളായിത്തീരുകമാത്രം! തങ്ങളുടെ ഗുരുനാഥന്മാരിൽ അർപ്പിതമായിരിക്കേണ്ടുന്ന ഭക്ത്യാദരസ്നേഹവിശ്വാസങ്ങളെ സാധുവിദ്യാർത്ഥികൾ "തിരുമാറാടി" കളായ ചില കക്ഷിനേതാക്കന്മാരുടെ പാപപങ്കിലങ്ങളായ പാദങ്ങളിൽ സമർപ്പിക്കുന്നതു വികാരഭേദംകൂടാതെ കണ്ടുനില്ക്കാവുന്ന ഒരു കാര്യമല്ല. ഒരു വിദ്യാർത്ഥിയുടെ പ്രഥമകർത്തവ്യം പഠിക്കുക എന്നുള്ളതു തന്നെയാണ്; അതുമാത്രമാണ്. പഠിപ്പിനു അളവും അതിരും ഇല്ല. രാഷ്ട്രീയകാര്യവും, കക്ഷിതത്വങ്ങളും പ്രയോഗരീതികളുമെല്ലാം തന്നെ അവനു പഠിക്കാം; എന്നല്ല, അതൊക്കെ, അവൻ പഠിക്കുകയും വേണം. നീന്തലിന്റെ ആദ്യപാഠങ്ങൾ പഠിച്ചു പരീക്ഷിക്കുവാൻ നാഭീജലത്തിലേയ്ക്കു കുതിച്ചുചാടുന്നതുപോലെയായിരിക്കും പഠിച്ചുകൊണ്ടിരിക്കുമ്പോൾ "പുറമ്പോക്കായി"പ്പോയാലത്തെ അവസ്ഥയും. ഒരു പൗരന്റെ നിലയിൽ ഒരാൾക്കു നിരവധി ധർമ്മങ്ങളും കർത്തവ്യങ്ങളുമുണ്ട്. എന്നാൽ വിദ്യാലയത്തിൽനിന്നു പുറത്തു പോന്നതിനുശേഷമേ ഒരു വിദ്യാർത്ഥി പൗരനാകുന്നൊള്ളൂ. പൗരധർമ്മത്തിന്റെ വിലോപം ഒരുകാലത്തും ഒരു വിദ്യാർത്ഥിക്കു സംഭവിക്കാവുന്നതല്ല. തന്നെ കാത്തുകൊണ്ടു പുറത്തുനില്ക്കുന്ന പൗരധർമ്മത്തോടു നീതി പ്രവർത്തിക്കാനുള്ള പരിശീലനമാണ് വിദ്യാർത്ഥികൾ കാളേജുകളിൽ നടത്തുന്നതു്. അതു മുഴുമിക്കാതെ പുറത്തുകടന്നാൽ ആ പൗരധർമ്മംതന്നെ കണ്ണുരുട്ടിക്കൊണ്ടു ചോദിക്കും "നിന്റെ പഠിത്തം കഴിഞ്ഞുവോ, വേണ്ടതൊക്കെ പഠിച്ചുവോ?" എന്നു്.

വിദ്യാഭ്യാസം നിർമ്മാണപരമായ ഒരു കലാപരിശീലനമാണ്. തന്റെ കൈവശമുള്ള ശക്തികളെ ജന്മസിദ്ധമായ തന്റെ കഴിവുകളെ, വാസനകളെ, വളർത്തുക, പ്രബുദ്ധമാക്കുക, മോഹനതരമാക്കുക, ശക്തിയുക്തമാക്കുക ഇതാണ് വിദ്യാഭ്യാസത്തിന്റെ പരമലക്ഷ്യം, മുഖ്യോദ്ദേശം. ആത്മനിയന്ത്രണവും, മനോനിഗ്രഹവുമാണ് പൂർണ്ണമായ വിദ്യാഭ്യാസത്തിന്റെ പ്രത്യക്ഷാനുഗ്രഹം. മൂന്നു പദാർത്ഥങ്ങളിൽ കൂടിയായിരിക്കണം, തന്നിമിത്തം, ഒരു ബ്രഹ്മചാരിയുടെ പ്രയാണം; ഗുരുവിനോടുള്ള ഭക്ത്യാദരങ്ങൾ, അറിവിന്നായിക്കൊണ്ടുള്ള തൃഷ്ണ, സ്വാർത്ഥരഹിതമായ സേവനൌത്സുക്യം. ലോകം 'മഹാൻ' എന്നു ബഹുമാനിച്ചിട്ടുള്ള ഏതൊരാളുടെ ജീവചരിത്രം പരിശോധിച്ചാലും അതിൽ നിരാക്ഷേപമായി കാണാവുന്ന ഒരു സംഗതി, ആ മഹാനുഭാവന്റെ ഭക്തിസ്നേഹബഹുമാനവിശ്വാസങ്ങളെ സമ്പൂർണ്ണമായും സമ്പാദിപ്പിക്കുന്ന ഒരു ആചാര്യപ്രമുഖൻ, ഗുരുവര്യൻ, മാസ്റ്റർ, പ്രൊഫസ്സർ അദ്ദേഹത്തിനുണ്ടായിരുന്നു എന്നും, ആ ആചാര്യപാദരെ അദ്ദേഹം ആജീവനാന്തം പുളകിതഗാത്രനായി പൂജിച്ചുപോന്നിരുന്നു എന്നും ഉള്ളതാകുന്നു. തന്റെ ആത്മീയോന്നതിക്കും, സ്വഭാവസംസ്കാരത്തിനും, ബുദ്ധിവികാസത്തിനും, പ്രവൃത്തികുശലതയ്ക്കും, എന്നുവേണ്ടാ, തന്റെ സർവ്വസ്വത്തിനും തനിക്കൊരു ഗുരുഭൂതൻ ഉണ്ടായിരുന്നുവെന്നു അഭിലബ്ധനായി, കൃതജ്ഞതാവിശുദ്ധനായി, വിളിച്ചുപറഞ്ഞിട്ടില്ലാത്ത ഒരു മഹാനും ഭൂമുഖത്തെ അലങ്കരിച്ചിട്ടില്ല. ഹാ! ഇന്നത്തെ വിദ്യാർത്ഥിലോകമേ! നിങ്ങളിൽ ആരെങ്കിലും ഒരാളുണ്ടോ അപ്രകാരം ഒരു വന്ദ്യഗുരുവിനെക്കുറിച്ചു വിചാരിക്കുന്നവനായിട്ട്? "നിങ്ങൾ പിന്നെ എങ്ങിനെ മഹാന്മാരാകും?" "അതിന്നുമാത്രം യോഗ്യതയുള്ള ഒരു മാസ്റ്ററെങ്കിലും വേണ്ടേ, ഈ സിനിമാപടം കാണിക്കുന്നതുപോലെയുള്ള ഇന്നത്തെ വിദ്യാർത്ഥിജീവിതത്തിൽ?" എന്നു പക്ഷേ നിങ്ങൾ ചോദിക്കുമായിരിക്കാം. മുഴുവൻ നിങ്ങളുടെ കുറ്റമല്ലെന്നു പക്ഷേ സമ്മതിച്ചാലും, നിങ്ങളുടെ ഈ 'ശ്രദ്ധശൂന്യത' നീതീകരിക്കപ്പെടാവുന്നതല്ല. ഗുരുവന്ദനം അവശ്യം അവശ്യമായ ശിക്ഷണങ്ങളിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നതാണ്. "ഈശ്വരനെന്നും ഗുരുവെന്നും രണ്ടല്ലാ, നിശ്ചയിച്ചോർക്ക് ബോധമൊന്നുതന്നെ". എന്നാണ് ഹിന്ദുമതം. "ഈശ്വരൻതന്നെയില്ല, അപ്പോൾ ഈശ്വരസമാനനായ ഗുരുവെങ്ങിനെയുണ്ടാകും?" എന്നു പറഞ്ഞുകൊണ്ടുള്ള ഒരു പരിഹാസച്ചിരി നിങ്ങളുടെ മുഖത്തു ഞാൻ കാണുന്നു!! അതും ഇന്നത്തെ നിങ്ങളുടെ ഉപരിപ്ലവബുദ്ധിയുടെ—ഇൻകിലാബിന്റെ—സിന്ദാബാദ് മാത്രമാണെന്നു പറയുവാനേ ഇപ്പോൾ തോന്നുന്നുള്ളു. ഗുരുവന്ദനം ഗുരുവിനുവേണ്ടിയല്ല; ശിഷ്യനുവേണ്ടിത്തന്നെയാകുന്നു. ഗുരുശിഷ്യബന്ധത്തിന്റെ ഒരു പ്രധാന ഘടകമാകുന്നു അത്. ഗുരുമുഖത്തുനിന്നു ലഭിക്കുന്ന വിദ്യയാണ് ശരിയായ വിദ്യ. കാരണം, ഗുരുവിന്റെ മനശ്ശക്തിയും, സംസ്കാരശുദ്ധിയും, പ്രവൃത്തിമാഹാത്മ്യവും, ശിഷ്യവാത്സല്യവും, സ്വാനുഭവവും എല്ലാം ആ വിദ്യാപ്രദാനത്തിൽ അന്തർഭവിച്ചിരിക്കുന്നു.

വിനയം, വിശ്വാസതരവും വിമോഹനവും വിജയപ്രദവുമായ വിനയം, ഇന്നത്തെ സ്കൂളുകളിലും കോളേജുകളിലും, അതിന്റെ ദിവ്യമംഗളപ്രഭാപൂരിതമായിരിക്കുന്ന പീഠത്തിന്റെ ചുവട്ടിൽ അംഗഭംഗത്തോടുകൂടി അല്പപ്രാണനായി മുറിഞ്ഞുവീണു ദീർഘശ്വാസം വലിക്കുന്നു. വിനയത്തെ ഭീരുത്വത്തിന്റെയോ, അടിമമനസ്ഥിതിയുടെയോ പര്യായമായി ദുർവ്യാഖ്യാനം ചെയ്യപ്പെട്ടിരിക്കുന്നു. അളവസ്ഥ നോക്കാതെയുള്ള മുറവിളികൾക്കിടയിൽ വിനയത്തിനു സ്ഥാനമെവിടെ? വിനയം വിജ്ഞാനത്തിന്റെ സന്താനമാണ്; ഹൃദയവിശാലതയുടെയും നിശ്ചയദാർഢ്യത്തിന്റെയും ലക്ഷണമാണ്; അല്ലാതെ, വിനയത്തിൽ ഭീരുത്വത്തിന്റെ കണികപോലുമില്ല. എത്രമാത്രം ഒരാൾ വിദ്യാസമ്പന്നനോ, അത്രയ്ക്ക് അയാൾ വിനീതനുമായിരിക്കും. എത്രമാത്രം അജ്ഞനാണോ ഒരാൾ അത്രയ്ക്ക് അയാൾ അഹംകാരിയുമായിരിക്കും. അഹങ്കാരമുള്ളേടത്തു വിനയം സ്പർശിക്കയില്ല. അഹങ്കാരം ആർക്കുംതന്നെ ഏതവസ്ഥയിലും, ഭൂഷണവുമല്ല. അസത്യങ്ങളേയും അർദ്ധസത്യങ്ങളേയും ഉദീരണംചെയ്തുകൊണ്ടുള്ള പ്രചാരണങ്ങളെ കണ്ണടച്ചു സ്വീകരിച്ച്, വിനയവിഹീന

ന്മാരും ഗർവ്വിഷ്ഠന്മാരുമായിത്തീരുന്നതു് ആർക്കും ആപത്തിനു കാരണമായിരിക്കെ, വളർന്നുവരുന്ന വിദ്യാർത്ഥികളുടെ സംഗതിയിൽ അതു എത്ര അധികം നാശകരമായി ഭവിക്കണം. വിദ്യാർത്ഥികൾ ഇന്നത്തെ നായകന്മാരല്ല, നാളെ നായകരാകാനുള്ളവരാണു്. വെറുതെ ഓരോ മുദ്രാവാക്യങ്ങളെ ഉരുവിടലല്ലാ, ഓരോന്നിനേയും തന്റെ മസ്തിഷ്കത്തിൽ കടത്തി പരിശോധന നടത്തലാണു് ഒരു വിദ്യാർത്ഥി ചെയ്യേണ്ടതു്. ഇന്നത്തെ മുദ്രാവാക്യങ്ങളിൽ മിക്കതും അവൻ പഠിച്ചുകഴിഞ്ഞു പുറത്തു വരുന്നകാലത്തു കേവലം 'പഴഞ്ചൻ' അഭിപ്രായങ്ങളായി പുറംതള്ളപ്പെട്ടേക്കാൻ മതി. അഭിപ്രായഗതികൾ അങ്ങിനെ മാറിമാറിക്കൊണ്ടുവരുന്നു. ആ സ്ഥിതിക്കു ഇന്നത്തെ ചില അഭിപ്രായങ്ങളെ ശാശ്വതമായിപ്പിടിച്ചു് അവയ്ക്കൊപ്പമോ അവയ്ക്കു വേണ്ടിയോ ചാടിയോടുന്നതു എത്ര അനാലോചനാസഹിതമായ പ്രവൃത്തിയാണു്. സമ്പാദിക്കുക, സൂക്ഷിക്കുക, പരിശോധിക്കുക, വിശകലനം ചെയ്യുക; വേണ്ടതിനെ വേണ്ടസമയത്തു പ്രയോഗിക്കുവാനുള്ള സന്നദ്ധത കൈവരിക്കുക, അവസരം കാത്തിരിക്കുക; ഇതാണു് വിദ്യാർത്ഥികൾ വേണ്ടതു്.

---

# പിച്ചിപ്പൂവ്.

(പി. കെ. ഗോവിന്ദപ്പിള്ള ബി. ഒ. എൽ.)

അല്ലികൾ നന്നായടയാതെ,ചെക്-
ന്നരിച്ചിട്ടപ്പോൾ വികസിക്കവാനം
പറിച്ച പുഷ്പങ്ങൾ പരന്നനില്പു
പാരിങ്കലെങ്ങും പരമാദരത്തോടെ. ൧

മിത്രാശ്രയം വിട്ടിരുളിങ്കലേററം
വെൺപുഞ്ചിരിച്ചാത്തോടു, പിച്ചി! നിത്യം
ലസിപ്പു നീ; നിന്നോടുതുല്യമന്യ-
സാഫല്യംപെടും പൂവുകളെത്ര ഭൂവിൽ? ൨

ആശാകടീപല്ലവമൊ,ത്തിരുട്ടാൽ
ഭൂമണ്ഡലം ഗ്ലാനിയിൽ മുങ്ങിടുമ്പോൾ
അതിൻശുഭാശാകണമെന്നപോലെ
വിടന്നിടും നീ സുമനോമതല്ലി! ൩

ശ്രീസന്ധ്യയാം ദേവിയൊടൊത്തുതന്നെ
നീയുല്ലസിക്കെ പ്പരിപാവനാംഗി
ഓരായിരം കണ്ണുകളും മിഴിച്ചി
ട്ടാലോകനം ചെയ്യിതനന്തലക്ഷ്മി. ൪

സുപാവനം സത്വഗുണം കണക്ക
ലസിക്കെ നീ, കാമവിരോധി ദേവൻ
നിന്നെശ്ശുഭാംഗൻ ശിവനാദരിപ്പൂ
വിൺഗംഗചൂടുന്ന ശിരസ്സിനാലെ! ൫

ഏനാലുമില്ലാത്തമദം തരിമ്പും;
വിനീതവേഷം, പരിശുഭ്രവസ്ത്രം!
സ്വഭാവസൌന്ദര്യസുഗന്ധമൊന്നാൽ
നീ ലോകമെല്ലാം വിജയിച്ചിടുന്നു! ൬

നിരന്നുകാണാം നിറമേറിടുന്ന
നാനാതരം വസ്ത്രമണിഞ്ഞൊരുങ്ങി
നിരന്തരം ഹാ! മധുപങ്ങൾതന്നെ
മയക്കിടും പൂവുകളൊട്ടനേകം! ൭

ആ ബാഹ്യമാം മോടിവെറുത്തുമേററം
സമ്പൂർണ്ണശുഭ്രം വസനം ധരിച്ചും
വിശൃംഖലമാം ജീവിതചര്യയോടെ
നില്പൂന്ന നീ സാധ്വി! വിനീതയായി; ൮

നൈർമ്മല്യസത്തിന്നവതാരമായി-
ക്കൃശാംഗിയായേററമൊതുങ്ങിമാറി
ലസിപ്പു നീ ദേവി! വനത്തിൽ മുന്നം
സാവിത്രിയും സീതയുമെന്നപോലെ. ൯

മേനിക്കെഴും പ്രൗഢിനിമിത്തമല്ല,
വർണ്ണാഢ്യവസ്ത്രാവലിമൂലമല്ല
നിനക്കെഴും മേന്മ, വിശൃംഖലാന്തഃ-
സൗരഭ്യപൂരപ്രസരത്തിനാൽ താൻ! ൧൦

നീലിച്ചു, മഞ്ഞിച്ചു, ചുവന്നിതമ-
ററോരോതരം വേഷമണിഞ്ഞൊരുങ്ങി,
മന്ദാനിലങ്കൽസരസം കുണുങ്ങി,
നിൻകൂട്ടുകാർ നില്പുകയാണു പൂവേ! ൧൧

ആപാദചൂഡം പരിശുഭ്രമായി
മാലിന്യലേശത്തിന പ്പുറത്തായ്
വിളങ്ങിടും നീയൊരു പാവനത്വം
വിതച്ചിടുന്നു തവ നാലുപാടും ൧൨

ബാഹ്യൈകഭംഗിഭ്രമഹീന, രന്തർ-
ഗ്ഗുണൗഘസൗരഭ്യവശീകൃതന്മാർ
അസ്മാദൃശന്മാർ തവ ജീവിതത്തി-
നന്യാദൃശം ശുഭ്രതയാദരിപ്പൂ. ൧൩

പുറംപകിട്ടിങ്കൽമയങ്ങി, യന്യ-
പുഷ്പങ്ങളിലാളട്ടെ മധുവ്രതങ്ങൾ!
നിർല്ലജ്ജമപ്പൂക്കൾ വെടിഞ്ഞിടട്ടെ
തജ്ജീവിതത്തിൻ മകരന്ദസാരം. ൧൪

വേഷങ്ങളെല്ലാമൊന്നു കളഞ്ഞുനിത്യം
'സൗന്ദര്യധാമ'പ്രഥ പൂണ്ടിടട്ടെ!
മധുവ്രതം, ചിത്രപതംഗമേവ-
മാരാലുമേ ചുംബിതരായിടട്ടെ! ൧൫

ഭാസ്വൽപ്രഭാമത്തയാൽ തെളിഞ്ഞു
നിൻവെണ്മയേററം വിഗണിച്ചിടട്ടെ!
“സുവർണ്ണകാലം ബത! പാഴിലാക്കി-
ത്തീർക്കുന്നു” വെന്നേറെ ഹസിച്ചിടട്ടെ! ൧൬

ഗണിച്ചിടേണ്ടീവകയൊന്നുപോലും
ഗുണസ്ഥിരത്വം പെടുമെൻെറ പൂവേ!
മിനുക്കുപൂച്ചിൽ മയങ്ങുകില്ല
നിന്നേക്കണക്കുള്ളവർതൻെറ ചിത്തം. ൧൭

എന്നാലഹോ! വെണ്മയനാദരിച്ചു
നിറപ്പകിട്ടിങ്കലലം മയങ്ങി
നിരന്തരം ഭ്രാന്തുപിടിക്കലല്ലോ
നിസ്സാരമാം ലോകമിതിൻെറ രീതി! ൧൮

ഹാ! മദ്യകുംഭങ്ങൾ ശതക്കണക്കി-
ന്നകത്തു വില്ക്കും; ശുഭമായ പാലോ
കൊണ്ടക്കൊട്ടത്താലുമിടങ്ങൾ തോറും
വേണ്ടെന്നു തള്ളുന്നവരാണനേകം! ൧൯

യഥാർത്ഥവസ്തുക്കളെയാക്കവേണം
പടങ്ങൾപോലും മനുജന്നുനൂനം
ശ്വാവിൻെറ ശബ്ദം സുഖമല്ല, മർത്ത്യൻ
ശ്വാവായ്കുരച്ചാലതുതന്നെ കേമം! ൨൦

ഏവം പുറം മോടികളിൽ ഭ്രമിച്ചും
ഹാ! കൃത്രിമങ്ങൾക്കു വിധേയമായും
നില്ക്കുന്നലോകത്തിനു കൊച്ചുപൂവേ!
വിനീതയാം നീ ഗണനാർഹയല്ല! ൨൧

ത്വത്സന്നിധാനത്തിലണഞ്ഞിടുന്നോ-
ർക്കശേഷവും ദൂരിതഗർവ്വയായി
നിശ്ശബ്ദമായ് നീയരുളുന്നു നിത്യം
സൗന്ദര്യസന്ദേശമതീവദിവ്യം! ൨൨

ഇതാണഹോ! ഭാരതദേവിതൻെറ-
യാദർശ; മാർഭാടമൊരല്പമെന്യേ
ന്തർഗ്ഗുണത്താൽ ഭുവി തത്വചിന്താ-
ലപാര സംതൃപ്തി കൊടുത്തിടുന്നു. ൨൩

ബാഹ്യങ്ങളാം ഭൂതികളില്ലയെ,ന്ന-
മധ്യാത്മഭാവത്തിലലിഞ്ഞമൂലം
അധഃപതിച്ചെന്നു മഹോ! പഴിക്കാ-
മമ്മേ! വിദേശാഗതർ നിന്നെയേററം! ൨൪

പാരംഹസിക്കട്ടെ വിവേകഹീനർ;-
രന്തർഗ്ഗുണം താനൊടുവിൽ ജയിക്കും
അഹിംസയാൽ ഹിംസയെവെന്നുനേടി
സ്വാതന്ത്ര്യമിപ്പോൾ ഭരതാംബികേ! നീ. ൨൫

അതേ, ക്ഷണംകൊണ്ടു വശീകരിക്കാം
പുറംപകിട്ടാലുലകത്തെ, യെന്നാൽ
ഭാവസ്ഥിരത്വത്തിനു യാതൊരാൾക്കു-
മന്തർഗ്ഗുണംതന്നെ ശരിക്കുവേണം. ൨൬

ഗ്രീസിൻെറ വെന്നിക്കൊടിയാടിയാടി-
ക്കളിച്ചിരുന്നു ഭുവനത്തിലെല്ലാം
ഒരിക്ക; ലെന്നാലതുതൻ മഹത്ത്വം
ഗ്രന്ഥങ്ങൾ നോക്കീട്ടറിയേണമിപ്പോൾ! ൨൭

* റോമൻമഹാഗൃദ്ധ്രമൊരിക്കലെങ്ങു-
മത്യുച്ചമായിട്ടു പറന്നിരുന്നു
അന്നത്തെ രാജേന്ദ്രഗൃഹത്തിലിന്നു
ലൂതാഗണം നൂലുകൾ നെയ്യയല്ലേ! ൨൮

ഏവം ചലദ്ഭൗതികഭൂതിമേലി-
ലുയർന്ന സാമ്രാജ്യഗണങ്ങളെത്ര
മാത്രയ്ക്കകം മാഞ്ഞു, ജലീഭവിക്കും
മേഘത്തിനും മേൽ മഴവില്ലുപോലെ! ൨൯

എന്നാൽ ശുഭേ! ശത്രുപരാക്രമങ്ങ-
ളടിക്കടിക്കേററു തളർന്നുമാഴ്കി
നിർബലയായെങ്കിലു, മാത്മസത്വം
വിടാതെ നീ വെന്നു സഹസ്രവർഷം! ൩൦

ഏവം മഹാന്തർഗ്ഗുണമാർന്ന പിച്ചി-
പ്പൂവേ! സദാ നീ നിവസിക്കമൂലം
സാന്ദ്രഭാവം, പരിശുദ്ധവേഷ-
മെല്ലാം ഭേദ്ഭ്രഷ്ടമായ് ഭവിച്ചു. ൩൧

സൗന്ദര്യപൂരം സഹജസ്വഭാവം
നിനക്കു; ഹാ! കൃത്രിമമോടിയെല്ലാം

* റോമൻ സാമ്രാജ്യത്തിൻെറ കൊടിയടയാളം കഴുകൻ ആയിരുന്നു.

# * പരസ്പരസഹായസംഘങ്ങളും ഗ്രാമോദ്ധാരണവും.

(വടക്കുംകൂർ രാജരാജവർമ്മരാജാ)

പരസ്പരസഹായസംഘങ്ങളുടെ കൃത്യസരണിക്കു നീളവും വീതിയും കൂടും. അതു് ഇന്നസ്ഥാനത്തുചെന്നു് അവസാനിക്കുമെന്നു പറയുക എളുപ്പമല്ല. ജനങ്ങൾക്കു ശ്രേയസ്കരങ്ങളായ കാര്യങ്ങൾ സർവ്വവും സംഘോദ്ദേശങ്ങളിൽ ഉൾപ്പെടും. അല്ലെങ്കിൽ ഉൾപ്പെടുത്താം. അനേകായിരം സംഘങ്ങൾ ഒത്തുചേർന്നു നിരന്തരമായി പരിശ്രമിച്ചാലും കൃത്യങ്ങൾ ചെയ്തുകഴിഞ്ഞു എന്നും ഇനി യാതൊന്നും ചെയ്യുവാനില്ലെന്നും ഒരുനില വരുന്നതല്ല. പഴയമട്ടിൽ തുടർന്നുപോകേണ്ട കാര്യങ്ങൾ നിലനില്ക്കുമ്പോൾ തന്നെ നൂതനങ്ങളായവ സംഭവിച്ചുകൊണ്ടിരിക്കും. ചെയ്തുതീർക്കേണ്ടവ വളരെയധികം; പ്രവർത്തിച്ചതു് അത്യല്പവും. ഇപ്രകാരം ഒരു സ്ഥിതിയേ സംഘങ്ങൾക്കു ഉണ്ടാകുകയുള്ളു. അത്രയ്ക്കു് നിസ്സീമമായ ഒന്നാണു് അവയുടെ കൃത്യമണ്ഡലം.

പരസ്പരവിശ്വാസം, സ്നേഹം, നിഷ്കാമത, കൃത്യനിഷ്ഠ, ശ്രദ്ധ, ഉത്സാഹം, ആസ്തിക്യബോധം മുതലായ ഗുണങ്ങൾ സംഘങ്ങളുടെ നേതാക്കന്മാർക്കും, അംഗങ്ങൾക്കും ഒരുപോലെ ഉണ്ടായിരിക്കണം. സ്ഥാപനങ്ങളുടെ മാത്രമല്ലാ വ്യക്തിയുടെയും സമുദായത്തിന്റെയും വിജയരഹസ്യം പ്രസ്തുതഗുണങ്ങളെ ആശ്രയിച്ചിരിക്കുന്നു. എവിടെ ഏതു സംഘം വിജയകരമായി മുൻപോട്ടു പോയിക്കാണുന്നുണ്ടോ അവിടെയൊക്കെ അതിന്റെ പ്രവർത്തകന്മാർക്കു് മുൻപുപറഞ്ഞ ഗുണങ്ങൾ കൈവന്നിട്ടുണ്ടെന്നു അനുമേയപ്പെടും. കലഹം, വ്യവഹാരം, ധനാപഹരണം എന്നിപ്രകാരം പല ദോഷങ്ങളും പിടിപെട്ടു് അധഃപതിച്ചിരിക്കുന്ന സംഘങ്ങളും ഉണ്ടു്.

മുഷ്ണാതി ദക്ഷിണം ബാഹും
വാമോ വാമം ച ദക്ഷിണം.

എന്ന കവിവാക്യത്തെ സ്മരിപ്പിക്കുന്ന പ്രവർത്തകന്മാരെ അവയിൽക്കാണാം. ഇടത്തുകൈയും, വലത്തുകൈയും അന്യോന്യം അറിയാതെ മോഷണം ചെയ്യുക എന്ന അവസ്ഥ എത്രയോ ശോച്യമാകുന്നു? അത്തരം ദോഷത്തെ സംഘങ്ങളുടെ മഹാരോഗമായി ഗണിക്കണം. അതു പിടിപെട്ടിരിക്കുന്ന സംഘങ്ങൾക്കു ആയുഷ്കാലം നീണ്ടുനിൽക്കാൻ പ്രയാസം. സമർത്ഥന്മാരും, സത്യാദിഗുണസമ്പന്നന്മാരും, ദേശാഭിമാനികളും, വിജ്ഞന്മാരുമായ മാന്യന്മാർ നേതൃ

---

നന്നായ് നിറംകെട്ടു നശിച്ചുപോകും;
നീയൊന്നിനൊന്നത്ഭുതകീർത്തിയാകും! ൩൨

വശ്യപ്പകിട്ടാർന്നുഴറാതെ, യന്തഃ-
സൗന്ദര്യദീക്ഷം മമ ചിത്തഭൃംഗം
ഹാ! ശുഭ്രവേഷേ! സുവിനീതശുദ്ധ-
ചരിത്രയാം നിന്നിലലം രമിപ്പൂ. ൩൩

അനന്യസാമാന്യവിശുദ്ധിമൂല-
മഭേദമാം സാത്വികസൗകുമാര്യം
ആലോകനം ചെയ്‌വൂ, പുറം പകിട്ടി-
ന്നങ്ങേപ്പുറം നോക്കിടുമാരു, നിന്നിൽ. ൩൪

നിൻസാഹചര്യാലിവനും സദാന്തർ-
വിശുദ്ധിസൗന്ദര്യസുഗന്ധനായി
നിസ്സ്വാർത്ഥതാദീപ്തിയിലാളിടട്ടെ-
യെൻദേവി! നീ നിശ്ചലതേ! ജയിക്ക!! ൩൫

---

* ഉദ്ഘാടനപ്രസംഗം. വൈക്കം തലയോലപ്പറമ്പിൽ നായർസഹകരണസംഘം ജൂബിലിആഘോഷസമ്മേളനത്തിൽ വായിച്ചതു്.

ത്വം വഹിക്കുമ്പോൾ മാത്രമേ സംഘങ്ങൾക്ക അഭിവൃദ്ധി വരികയുള്ളു. നമ്മുടെ സംഘങ്ങളിൽ അധികം എണ്ണത്തിനും ഭാഗ്യവശാൽ തദ്വിധന്മാരായ നായകന്മാരെ കിട്ടിയിട്ടുണ്ടു്. അതുകൊണ്ടു് അവയുടെ ഭാവിയെസംബന്ധിച്ചു നിരാശയ്ക്കു് അവകാശം ഇല്ല.

ദേശം, സമുദായം, രാഷ്ട്രം എന്നിവയുടെ ശ്രേയസ്സ് തദന്തർഗ്ഗതങ്ങളായ ഗ്രാമങ്ങളുടെ സുസ്ഥിതിയെ ആശ്രയിച്ചിരിക്കുന്നു. അവ ദേശാദികൾക്ക അടിസ്ഥാനമായി നില്ക്കുന്നതത്രെ അതിനുകാരണം. മണ്ണുകൊണ്ടു ഘടവും, നൂലുകൊണ്ടു വസ്ത്രവും എന്നപോലെ ഗ്രാമങ്ങളെക്കൊണ്ടു മഹത്തുക്കളായ ദേശങ്ങളേയും രാജ്യങ്ങളേയും, സാമ്രാജ്യങ്ങളേയും സൃഷ്ടിക്കുന്നു അവയുടെ സർവ്വതോമുഖമായ ഈ പ്രാധാന്യത്തെപ്പററി ഭാരതീയരും വിശേഷേണ മലയാളികളും മുൻകാലത്തു് അറിഞ്ഞിരുന്നു. അവരുടെ സാഹിത്യത്തിൽ നിന്നു ഈ വസ്തുത ഗ്രഹിക്കാം.

പണ്ടു നമ്പൂതിരിമാരുടെ സാമുദായികഭരണം നിലനിന്നിരുന്ന കാലത്തു കേരളം അറുപത്തിനാലു ഗ്രാമങ്ങളായി വിഭജിക്കപ്പെട്ടിരുന്നു. ഓരോഗ്രാമവും പരാശ്രയംകൂടാതെ അതാതിന്റെ ഭരണം സ്വയം നടത്തുന്നതിനുവേണ്ട ഏർപ്പാടുകൾ അന്നു ചെയ്തിരുന്നു. അന്നത്തെ ബുദ്ധിപൂർവ്വങ്ങളായ ഏർപ്പാടുകളിൽ പലതിന്റെയും സക്ഷീണങ്ങളും അക്ഷീണങ്ങളുമായ ഛായകൾ കാലപ്രവാഹഗതിവേഗത്തെ ജയിച്ചു് ഇന്നു നിലനില്ക്കുന്നതായി കാണാൻ കഴിയും. ഗ്രാമഭരണം ഉത്തമമായവിധം നിർവ്വഹിക്കുന്നതായാൽ അതുകൊണ്ടു പൊതുവേ ദേശത്തിനും രാഷ്ട്രത്തിനും എത്രയ്ക്കു് അഭിവൃദ്ധിയുണ്ടാമെന്നു പൂർവ്വകേരളചരിത്രം ഭംഗിയായി പഠിപ്പിക്കുന്നു.

പിൽക്കാലത്തു പല കാരണങ്ങൾകൊണ്ടും പഴയ ഗ്രാമഭരണസമ്പ്രദായം തകർന്നുവീണു. അതുകൊണ്ടു് നാടിനു് വല്ലാത്ത അധഃപതനം നേരിട്ടു. കാലോചിതമായ വിധം ഗ്രാമങ്ങളെ ഉയർത്തി ഉത്തമമായ ഒരു ഭരണരീതി ഏർപ്പെടുത്തുകയാണു് അതിനു പരിഹാരം. പരസ്പരസഹായസംഘങ്ങൾക്ക ഈക്കാര്യത്തിൽ മുന്നിട്ടുനിന്നു ശ്രമിക്കുവാൻ കടമയുണ്ടു്. ഗ്രാമംതോറും സംഘം സ്ഥാപിച്ചു നടത്തിവരുന്നു. അവയിലെ പ്രവർത്തകന്മാർ പൌരമുഖ്യന്മാരാണു്. അവരുടെ ദൃഷ്ടി ഗ്രാമോദ്ധാരണകാര്യത്തിൽ പതിയുന്നതായാൽ എളുപ്പം ഫലം സിദ്ധിക്കും.

അടുത്തകാലംവരെ നേതാക്കന്മാരും ഭരണാധികാരികളും ഗ്രാമങ്ങളുടെ സ്ഥിതി വിസ്മരിച്ചു പ്രവർത്തിച്ചുവന്നു. അവരുടെ ശ്രദ്ധാദരകൌതുകഭരിതകളായ ദൃഷ്ടികൾ അഹമഹമികയാ മഹാനഗരങ്ങളിലേക്കു പാഞ്ഞുചെന്നു. ഗ്രാമങ്ങളെ നഗരങ്ങളും നഗരങ്ങളെ മഹാനഗരങ്ങളുമാക്കിത്തീർക്കുന്നതിനു അവർ കണക്കിലധികം സമയവും ധനവും ചെലവുചെയ്തു അവരുടെ നഗരവിധാനകൌതുകത്തെ അപലപിക്കേണ്ടതില്ല. എന്നാൽ അവർ ഗ്രാമങ്ങളെ വിസ്മരിച്ചതു വളരെ തെററായിപ്പോയി എന്നു പറയേണ്ടതുണ്ടു്. അവർ ഈ തെററ് ഇപ്പോൾ മനസ്സിലാക്കിത്തുടങ്ങി. അത്രയല്ല അതിനു പ്രായശ്ചിത്തത്തിനും ഒരുങ്ങിയിരിക്കുന്നു. ഇന്നു ദേശംതോറും മുഴങ്ങിക്കേൾക്കുന്ന ഗ്രാമോദ്ധാരണപ്രസംഗധോരണികളും പരസ്പരസഹായസംഘസ്ഥാപനസംരംഭങ്ങളും തൽഫലങ്ങളെന്നു വിശ്വസിക്കണം.

നമ്മുടെ ഗ്രാമങ്ങളും ദേശങ്ങളും പ്രകൃതിദേവിയാൽ അനുഗ്രഹീതങ്ങളും വൈശിഷ്ട്യം ഏറിയവയും ആകുന്നു. നൈസർഗ്ഗികങ്ങളും അന്യാദൃശങ്ങളും ആയ അനേകം ഗുണങ്ങൾ അവയ്ക്കുണ്ടു്. എന്നാൽ അജ്ഞതയും, അലസതയുംകൊണ്ടു് ജനങ്ങൾ ഇവിടെപ്പറഞ്ഞ നാട്ടിന്റെ മേന്മയെ പരിപുഷ്ടവും അനുഭവയോഗ്യവും ആക്കിത്തീർക്കുന്നില്ല. തന്മൂലം നേരിടുന്ന ആപത്തുകളാണു് ഗ്രാമങ്ങളിൽ പടർന്നു പിടിച്ചുകാണുന്ന രോഗങ്ങൾ, അശുചിത്വം, അനാചാരം, തൊഴിലില്ലായ്മ, ദാരിദ്ര്യം, ശിഷ്ടാചാരവൈരള്യം മുതലായവ. ഗ്രാമങ്ങളെ ഏതദ്വിധദോഷങ്ങളിൽ നിന്നു മോചിപ്പിക്കുന്നതിനു കാലം വൈകിയിരിക്കുന്നു. സഹകരണസംഘങ്ങൾ മുന്നോട്ടുവന്നു വേണ്ടവിധം പരിശ്രമിക്കണം; എങ്കിൽ മാത്രമേ തൃപ്തികരമായ ഫലം കൈവരികയുള്ളു.

ഗ്രാമങ്ങളുടെ ഉദ്ധാരണത്തിനു ചെയ്യേണ്ട കാര്യങ്ങളിൽ പശുപരിരക്ഷയ്ക്കു മുഖ്യത ഏറുന്നു. മതം, ഇഹപരലോകങ്ങൾ, രാഷ്ട്രം, സമുദായം, സമ്പത്തു് എന്നിവയിൽ ഏതിനെ പുരസ്കരിച്ചു വിചാരിച്ചാലും പശുക്കൾക്കു് അസാധാരണമായ പാവനത്വവും ശ്ലാഘ്യതയും

സിദ്ധിച്ചിട്ടുണ്ടെന്നു വിശദമാകും. ഭാരതീയരെ സംബന്ധിച്ചിടത്തോളവും ഹിന്ദുമതവും പശുവും ഒന്നെന്നു അഭിപ്രായപ്പെടുന്നതായാൽ തെറ്റുന്നതല്ല. അവയ്ക്കു അത്രത്തോളം അടുപ്പമുണ്ടു്. പശുക്കളുടെ അഭാവത്തിൽ ഹിന്ദുക്കൾക്കു യഥാവിധി മതധർമ്മങ്ങൾ നിർവഹിക്കുന്നതിനു വളരെ ബുദ്ധിമുട്ടു നേരിടും. അതിന്റെ ഫലം ധർമ്മഭ്രംശവും ഉഭയലോകശ്രേയോഹാനിയുമായിരിക്കും. പുരാണേതിഹാസാദി പൂർവ്വപ്രബന്ധങ്ങളിൽ പല സന്ദർഭങ്ങളിലും പശുമാഹാത്മ്യം പ്രതിപാദിച്ചിരിക്കുന്നതിനു പ്രസ്തുതതത്വമത്രേ അടിസ്ഥാനം.

ബ്രാഹ്മണസമുദായം, പശു, വേദം, തപസ്സു, സത്യം, ദമം, ശമം, ശ്രദ്ധ, ദയ, തിതിക്ഷ, യാഗം എന്നിവ ഈശ്വരന്റെ അംഗങ്ങളായി ഗണിക്കപ്പെടുന്നു.

വിപ്രാ ഗാവശ്ച വേദാശ്ച
തപസ്സത്യം ദമശ്ശമഃ
ശ്രദ്ധാ ദയാ തിതിക്ഷാ ച
ക്രതവശ്ച ഹരേസ്തനൂഃ.

എന്ന പദ്യം നോക്കുക. കംസൻ [illegible]ഷത്തിൽവച്ചു ദേവന്മാരെ നശിപ്പിക്കുന്നതിനു ഉപായം ഉപദേശിക്കുന്ന അവസരത്തിൽ കൃഷ്ണഗാഥാകർത്താവു് ഈ അഭിപ്രായത്തെ അധികം വിശദമായി പ്രതിപാദിച്ചിട്ടുണ്ടു്. പ്രകൃതത്തിൽ ആ ഭാഗം സ്മരിക്കുന്നതു യുക്തമായിരിക്കും.

ദേവകൾക്കെല്ലാമുപോദ്വരിച്ചീടുന്ന-
ദൈവമെന്നിങ്ങനെ ചൊല്ലാമെങ്കിൽ
വേരായിനിന്നതിദ്ദേവകൾക്കെല്ലാമേ
വീരനായ്പോരുമന്നാരായണൻ
നാരായണൻതന്റെ പേരായിപ്പോരുന്ന-
താരണരെല്ലാരും വേദങ്ങളും
സത്യവുംധർമ്മവുംയജ്ഞവുംഗോക്കളു-
മിത്തരംപിന്നെയുമുണ്ടുമറ്റും
ആരണരല്ലോയീവേദങ്ങൾക്കെല്ലാമി-
ന്നാധാരമായിട്ടു നിന്നിതെന്നാൽ
ആരണരാദരാഹാരക്കൊന്നുതിന്നീടുമ്പോൾ
വേരോടെപോമല്ലോ വേദങ്ങളും
ആജ്യത്തെക്കൊണ്ടല്ലോയജ്ഞങ്ങൾചെയ്യുന്ന
താജ്യത്തിൻകാരണം ഗോക്കളല്ലോ
ഗോക്കളെയെല്ലാമേകൊന്നുതിന്നീടുമ്പോൾ
പോയ്ക്കൂടുമാരാലെ യജ്ഞങ്ങളും

പശുക്കൾ, ദേവാദിയജ്ഞങ്ങൾക്കു ഏതുവിധം ആധാരമായി നില്ക്കുന്നു എന്നു ഈ ഭാഗത്തിൽ നിന്നു മനസ്സിലാക്കാം. പശുക്കളിൽ നിന്നു നെയ്യുണ്ടാകുന്നു. അതു് യാഗത്തിനു ആശ്രയം. യജ്ഞം മഴയ്ക്കു മൂലം. വൃഷ്ടികൊണ്ടു സസ്യങ്ങളും, അവയിൽ നിന്നു അന്നവും സംഭവിക്കുന്നു. ലോകത്തിന്റെ നിലനില്പിനു ആശ്രയം അന്നം.

അന്നാൽ ഭവന്തി ഭൂതാനി
പർജ്ജന്യാദന്നസംഭവഃ
യജ്ഞാദ്ഭവതി പർജ്ജന്യോ
യജ്ഞഃ കർമ്മസമുദ്ഭവഃ

എന്നും

അഗ്നൗപ്രാസ്താഹുതിസ്സമ്യ-
ഗാദിത്യമുപതിഷ്ഠതേ
ആദിത്യാജ്ജായതേ വൃഷ്ടിർ
വൃഷ്ടേരന്നം തതഃ പ്രജാഃ

എന്നും ശാസ്ത്രങ്ങൾ ഉപദേശിക്കുന്നതു നോക്കുക. ഇതിൽനിന്നൊക്കെ ലോകത്തിന്റെ നിലനില്പും ശ്രേയസ്സും പശുക്കളുടെ അഭാവത്തിൽ അസാദ്ധ്യം എന്നു വന്നുകൂടുന്നു. അവയുടെ ഈ മാഹാത്മ്യം നിഷേധിക്കപ്പെടാവുന്നതല്ല.

പശുക്കളെ സർവ്വജീവരാശികളുടെയും മാതാക്കളായി വിചാരിക്കണം.

മാതരസ്സർവ്വഭൂതാനാം
വിശേഷ്യ ജഗതശ്ച വാ
രുദ്രാണാമിഹ സാധ്യാനാം
ഗാവ ഏവ തു മാതരഃ

എന്ന പദ്യത്തിൽ നിന്നു രുദ്രാദിദേവന്മാർക്കും പശു മാതാവു് എന്നു വെളിവാകുന്നു. അതിനൊക്കെ മുൻപു പറഞ്ഞ തത്വംതന്നെ മുഖ്യകാരണം

ഹിന്ദുക്കൾക്കു പശുപൂജ ഒരു മുഖ്യധർമ്മമെന്നു പറയണം. ത്രിവിധകരണങ്ങൾകൊണ്ടും അവയെ ഉപദ്രവിക്കരുതു്.

നപദ്ഭ്യാം താഡയേദ്ഗാ വൈ
ന ദണ്ഡേന ന മുഷ്ടിനാ,

കാലുകൊണ്ടും കൈയുകൊണ്ടും വടികൊണ്ടും അവയെ അടിക്കരുതു്.

ഗാവസ്തു നാവമന്യേത
കർമ്മണാ മനസാ ഗിരാ

പശുക്കളെ സർവ്വപ്രകാരേണയും ബഹുമാനിക്കണം. അവയ്ക്കു് അഹിതമായി യാതൊന്നും ചെയ്യരുതു്.

ഗോബ്രാഹ്മണസ്യനിശ്വാസഃ
ശോഷയേദപി ദേവതാഃ

പശുവിന്റെയും ബ്രാഹ്മണന്റെയും ശോകകലുഷമായ നിശ്വാസം ദേവന്മാരെയുംകൂടി ക്ഷയിപ്പിക്കും. പിന്നെ മനുഷ്യരുടെ കഥ പറയേണ്ടതില്ലല്ലോ.

കേരളരാജാക്കന്മാർ കിരീടംധരിക്കുന്ന സമയത്തു് 'പശുക്കളെയും ബ്രാഹ്മണരേയും രക്ഷിച്ചു നാടുവാഴുക' എന്നു പുരോഹിതൻ അവരെ അനുഗ്രഹിക്കുന്ന പതിവുണ്ടു്. "ഗോബ്രാഹ്മണേഭ്യശ്ശുഭമസ്തുനിത്യം" എന്നതു ഭാരതീയരുടെ സുപ്രസിദ്ധവും ഗംഭീരവും ആയ ഒരു മംഗളാശംസാവാക്യമാകുന്നു. പശുക്കൾക്കും ബ്രാഹ്മണർക്കും ശുഭസ്ഥിതി സിദ്ധിക്കുമ്പോൾ വേദങ്ങൾക്കും തൽപ്രതിപാദിതങ്ങളായ യജ്ഞാദികർമ്മങ്ങൾക്കും പ്രതിഷ്ഠ കൈവരും. പൊതുവേ ലോകത്തിനു ഐശ്വര്യാഭിവൃദ്ധി ഉണ്ടാകുന്നു എന്നു പ്രസ്തുതവാക്യങ്ങളുടെ സാരം. ഇതിൽനിന്നൊക്കെ പശുപാലനം ലോകക്ഷേമസിദ്ധിക്കു അത്യാവശ്യമെന്നു വരുന്നുണ്ടല്ലോ.

(തുടരും)

—*—

# * ചെറുകഥയുടെ ചുടുകാട്.

(തമിയേശം)

നെടിയ നഖക്രൗശങ്ങൾ, പിടിച്ചാലും മരുങ്ങാത്ത വികാരത്തള്ളലുകൾ, ഇളകുന്ന ജിഹ്വയെ അമർത്തുന്ന ദന്തങ്ങളുടെ ഞെരിഞ്ഞ ഉരമ്മലുകൾ, വിയർത്തൊലിക്കുന്ന തടിച്ച ശരീരത്തിലെ ത്രസിച്ച രോമങ്ങൾ, അടക്കപ്പെട്ട ആഗ്രഹങ്ങൾ ഏറ്റുമുഴങ്ങുന്ന ഗളത്തിന്റെ കടുത്ത തുടിപ്പുകൾ—ആ വഴിയേ പോകുന്നവർക്കും ആ ശരീരത്തിലെ അസ്വാസ്ഥ്യം ശരിക്കു ഗ്രഹിക്കാൻ കഴിയുമായിരുന്നു. ആ പരിസരത്തിലെ വൃക്ഷങ്ങൾപോലും ആ നൈരാശ്യം പ്രതിബിംബിച്ചിരുന്നു. നിരാശാവാതകത്തിൽ ഇലപൊഴിഞ്ഞതുപോലെ.

മുൻവശത്തെ വഴിയിൽകൂടി പോകുന്ന ആളുകൾക്കു തോന്നും വരാന്തയിൽനിന്നും നീണ്ട രണ്ടു നയനങ്ങൾ തങ്ങളെ ഉററുനോക്കുന്നുവെന്ന്. യുവാക്കളെന്നോ വൃദ്ധരെന്നോ ആരെക്കണ്ടാലും അവിടെ ചില ഞരങ്ങലും മൂളലുമെല്ലാം കേൾക്കാറുണ്ട്. വിവാഹിതരായി ആ വഴിക്കു പോയ രണ്ടു മിഥുനങ്ങൾ ആ സംഹാരകനോട്ടങ്ങളിൽ നിന്നു രക്ഷപെടാൻ വളരെ പണിപ്പെട്ടുപോലും. ഇങ്ങനെ ആ സ്ഥലത്തെപ്പററി പലതും പറയാറുണ്ട്. എങ്ങിനെ പറയാതിരിക്കും! ആവുംവണ്ണം കല്പനാശക്തി പ്രയോഗിച്ച ആറുകഥകൾ അയാൾ എഴുതി. പലനാളത്തെ ജാഗരക്ലേശത്തിന്റെ പരിണതഫലം. എല്ലാം സാമാന്യത്തിൽ കവിഞ്ഞ വലിപ്പമുള്ളവ. ആരും വാങ്ങുന്നില്ല. വായിക്കുന്നുമില്ല. കഥയെഴുത്തുകാരനെ കുററം പറയുകയാണല്ലോ നമ്മുടെ നാട്ടിലെ പതിവ്. കാണാൻ പുഷ്ടാത്തവണ്ണം ബൃഹത്തായ ഇതിവൃത്തമടക്കമായി പാരായണക്കാരെ പ്രതീക്ഷിച്ചു നില്ക്കുന്ന ആറു ചെറുകഥകൾ. അവയുടെ ഉൽപാദകനായ സാഹിത്യകാരൻ അവയെ കാണുമ്പോൾ നടുങ്ങിപ്പോകും. ആ കഥകൾ തന്നെ അയാളെ ശപിക്കുന്നുണ്ടെന്ന് അയാൾക്കു തോന്നി.

അയാളുടെ ജീവിതം തന്നെ പലവിധത്തിലുള്ള പരാജയങ്ങളുടെ ഒരു പരിഷ്വംഗമായിരുന്നു. സർവ്വം ക. ണ. സ. യിൽ കാണിക്കുന്ന വ്യാവസായികലോകത്തിൽ സ്വപ്നദർശിയായ സാഹിത്യകാരന് ജീവിതലബ്ധിക്കുപായമില്ല.

കുറേ കൊല്ലങ്ങൾക്കുമുമ്പ് പല മോഹനസ്വപ്നങ്ങളും കണ്ടുകൊണ്ട് കാളേജിൽനിന്നു പുറത്തുവരുമ്പോൾ സാഹിത്യവ്യവസായത്തിൽകൂടി ധനപ്രതാപം ആർജ്ജിക്കാമെന്നയാൾ ആശിച്ചിരുന്നു. വിശ്രുതചരിതനാകാനുണ്ടായിരുന്ന അതിനിശിതമായ ആഗ്രഹം, ചെറുകഥാനിർമ്മാണമെന്ന സുഗമമായ സരണിയിൽക്കൂടി സാഹിത്യസോപാനത്തിന്റെ ഉപരിതലത്തിലെത്താനുള്ള അഭിവാഞ്ഛ, അതൊന്നു മാത്രമായിരുന്നു ആനന്ദസന്ദായകമായുണ്ടായിരുന്ന ഒരു ചിന്ത. ജാഗരക്ലേശംകൊണ്ടു പരിക്ഷീണമായ നിശകളും ആഹാരത്തിനു സമയഭേദം വരുത്തുന്ന ആലോചനാബാഹുല്യവുംകൊണ്ട് ഉലപ്പുണ്ടാകുമ്പോൾ അദ്ദേഹം ചോദിക്കാറുണ്ട് ജംബുലിംഗത്തിന്റെയോ വെള്ളാണിപരമുവിന്റെയോ പദ്ധതി അനുകരിച്ചാൽ പോരായിരുന്നോ എന്ന്.

അത്രയ്ക്കു നിഷ്കർഷയില്ലായിരുന്നെങ്കിൽ സ്വന്തകൃതികൾ സാഹിത്യവിപണിയിൽ വിററഴിക്കുന്ന ക്ലേശം അദ്ദേഹത്തിനു നിവാരണം ചെയ്യാമായിരുന്നു. താൻ എഴുതിയ ആറുചെറുകഥകൾ കടലാസിനും തനിക്കും ഭാരമായി ആറു ചോദ്യചിഹ്നങ്ങളെപ്പോലെ നിലകൊണ്ടിരുന്നു. വികാരത്തിന്റെ വേലിയേററവും വിശ്വസാഹിത്യത്തിന്റെ മാറെറാലിയുമെല്ലാം ആ സാഹിത്യകല്ലോലിനികളിലുണ്ട്. ഒന്നിന്റെ ക

* സി. ആർ. എസ്. കുറുപ്പിന്റെ "കാരുണ്യത്തിന്റെ ചുടുകാട്" അരിശം കൊള്ളുകില്ലെന്നു വിശ്വസിക്കുന്നു.

റവുകൊണ്ടാണു് അവ ചിലവഴിയാതെയിരിക്കുന്നതു്; ശോകാത്മകത്വം.

ഒരുകാലത്തു് ആ കൃതികൾ കാണുമ്പോൾ അദ്ദേഹം ആഹ്ലാദത്തിൽ മുഴുകിയിരുന്നു. അനന്തനിർവൃതിയിൽ ആറാടിയിരുന്നു. ഇന്നവ കാണുമ്പോൾ അദ്ദേഹത്തിന്റെ ഹൃദയം വ്യസനപരവശമാകും. അവയെ നോക്കാൻപോലും അദ്ദേഹത്തിനു വിഷമമായി. തന്റെ കടമ അദ്ദേഹം ശരിക്കു നിർവഹിച്ചിട്ടില്ലെന്നു് അദ്ദേഹത്തിനു തോന്നി.

സന്ധ്യക്കു കുളികഴിഞ്ഞു് അഴിച്ചിട്ട കേശഭാരത്തിന്റെ അഗ്രം ബന്ധിച്ചു് മുല്ലപ്പൂവും ചാർത്തി ദേവാലയത്തിലേക്കു പോകുന്ന യുവതിയെ ഒരു പകിസ്ഥാൻവടി കയ്യേറ്റം ചെയ്തുവെന്നോ, മാതൃസമേതനായി ശബരിമലയ്ക്കു പോയ ഒരു മനുഷ്യന്റെ മാതാവു പമ്പവിളക്കുദിവസം മരിച്ചുപോയ കഥ അനുസ്മരിച്ചു് അയാൾ ആണ്ടുതോറും ഒരു വൃക്ഷച്ചുവട്ടിലിരുന്നു കരയാറുണ്ടെന്നോ തന്നെ സ്നേഹിച്ച പെമ്പിള്ളപ്പെണ്ണു് ആത്മഹത്യചെയ്തുവെന്നോ ഭർത്തൃനിര്യാണംകൊണ്ടു ദുഃഖിതയായ വൃദ്ധ, പുത്രസാന്ത്വനങ്ങളെ വകവയ്ക്കാതെ ഒരു തണുത്ത രാത്രി അദ്ദേഹത്തിന്റെ പട്ടടയിൽവീണു മരിച്ചുവെന്നോ ഒക്കെപ്പറഞ്ഞുനോക്കി. ആ മൃതികളൊന്നും അത്രതന്നെ ദയനീയങ്ങളായിരുന്നില്ല. അവയൊന്നും പ്രതീക്ഷിച്ചതുപോലെ ആരെയും കരയിച്ചുമില്ല. പ്രായമായ ആറു പെൺകുട്ടികളെ വിവാഹംചെയ്യിക്കാൻ പണമില്ലാതെ നെടുവീർപ്പിടുന്ന പെൻഷൻഉദ്യോഗസ്ഥന്റെ ഭാര്യ മുൻപേയും ഉദ്യോഗസ്ഥൻ പിമ്പീടും നിര്യാതരായതുനിമിത്തം ആ [illegible] അശരണരായിരുന്നു വിലപിക്കുന്ന കഥ പറഞ്ഞുനോക്കി. ഫലം തഥൈവതന്നെ. അച്ചടിശാലയുടെ ഉടമസ്ഥൻ ഒരുദിവസം വീട്ടിൽവന്നു 'ഹേ സാർ! ആ പുസ്തകമെല്ലാം ഇങ്ങു കൊടുത്തയക്കട്ടെയോ' അയാൾ അനുവാദം ചോദിച്ചു. 'മ്' മുഖം കുനിച്ചുകൊണ്ടു് അദ്ദേഹം സമ്മതം മൂളി.

ദൈവവർണ്യത്തിന്റേയും അധമജ്ഞാവത്തിന്റേയും സമ്മിളിതരംഗമായിരുന്ന ആ മുഖം പല സാഹിത്യകാരന്മാരുടെയും ശ്രദ്ധയെ ആകർഷിച്ചിട്ടുണ്ടു്: അതു കാണാൻ വേണ്ടിമാത്രം ചിലർ അവിടെ പോകാറുണ്ടു്. പക്ഷേ നാലുചക്രംകൊടുത്തു് ഒരു ചെറുകഥ വിലയ്ക്കു വാങ്ങുന്ന കാര്യം ആ ആരാധകരിലാരും ആലോചിക്കുകപോലുമുണ്ടായില്ല.

കാണാം; സംസാരിക്കാം; പുറകെ നടക്കാം; ലേഖനങ്ങളെഴുതിക്കാം; രസിക്കാം;—പക്ഷേ വിലയ്ക്കുവാങ്ങുക—അതു വേറെകാര്യമാണു്. ഗൌരവമേറിയ കാര്യം. അതിനാധാരം പദസൌന്ദര്യമോ, ലാളിത്യമോ, സ്ഥൂലതയോ ഒന്നുമല്ല രസനിഷ്പത്തി.

ഒന്നാംതരം കഥകൾ. കാണുന്നവരൊക്കെ തലകുലുക്കി സമ്മതിക്കും. ലക്ഷണമൊത്ത കഥകൾ. മൂപ്പിന്നന്മാർ പറയും. പക്ഷേ സ്വന്തംപണം കൊടുത്തു പിള്ളാരാരെങ്കിലും അതൊന്നു വിലയ്ക്കുവാങ്ങുന്ന കാര്യത്തെക്കുറിച്ചു് അവർ ആലോചിക്കാറില്ല. അഥവാ ആലോചിച്ചാൽ തന്നെ അടുത്ത നിമിഷം അകമേ മന്ത്രിക്കും. എന്തുചെയ്യാം. ശോകാത്മകത്വമില്ലല്ലോ!

എല്ലാമുണ്ടു്. ഒരു കഥയ്ക്കുവേണ്ട യോഗ്യതകളെല്ലാമുണ്ടു്. പക്ഷേ വേണമെന്നു് എല്ലാവർക്കും തോന്നുന്ന ഒരു രസം—അതില്ലാത്തതുകൊണ്ടു് കഥകൾ ഒന്നുമില്ലാത്തവയായിപ്പോയി.

ആ കഥാകൃത്തിന്റെ കദനഭാരം അനുദിനം വർദ്ധിച്ചുവന്നു. അതു പങ്കിട്ടെടുക്കുവാൻ അദ്ദേഹത്തിനാരുമുണ്ടായിരുന്നില്ല. സഭാര്യനായി അദ്ദേഹം ശയനമുറിയിൽ കിടക്കുമ്പോൾ അവർ ചോദിക്കും എന്തിനിങ്ങനെ ഉരുക്കുത്തി മണപ്പിക്കുന്ന കഥകളെഴുതുന്നുവെന്നു്. അതിൽ അദ്ധ്യവസിച്ചിരുന്ന ഭയങ്കരതയാലോചിച്ചപ്പോൾ വിവാഹം കഴിച്ച ദുർദ്ദിനത്തെ അദ്ദേഹം ശപിച്ചു. സാഹിത്യഭീരുവായ ഭാര്യയാകട്ടെ അദ്ദേഹത്തെ വെടിഞ്ഞു സ്വന്തവീട്ടിൽ പോയി താമസമാക്കി.

'എന്റെ കാർത്ത്യായനി' നിദ്രാരഹിതമായ ഒരു നിശാമദ്ധ്യത്തിൽ അദ്ദേഹം ഉറക്കെപ്പറഞ്ഞു. നീ ഇതൊന്നും കാണാൻ നില്ക്കാതെ പൊയ്ക്കളഞ്ഞല്ലോ. അടുത്ത മുറിയിൽ നിന്നു പുറപ്പെട്ടുവെന്നു തോന്നിച്ച ദീർഘനിശ്വാസവും അമർത്തിയതേങ്ങലും! അവിടെയും അസ്വസ്ഥമായി എന്തോ കിടന്നു തുടിക്കുന്നുണ്ടു്. എന്താണതു്. ഏതുമാവാം. ആ ചെറുകഥകളിൽ ഏതും.

അദ്ദേഹം അകാരണമായി കോപിക്കുക പതിവായി. ചിലർ ചോദിക്കും "എന്താണിങ്ങനെ കുറച്ചുനാളായി ഒരു ഭാവഭേദം? ആരോടാണു കോപിക്കുന്നതു്?" ആ ചോദ്യത്തിന്റെ മുമ്പിൽ അദ്ദേഹം മൂകനായിപ്പോയി. അദ്ദേഹം പറഞ്ഞു "ആരോടുമല്ല; എന്നോടുതന്നെ"

എല്ലാം സഹിക്കാം. സഹൃദയരെന്നു പറയുന്നവരുടെ സഹതാപമാണദ്ദേഹത്തിനസഹ്യമായി തോന്നിയതു്. മിക്കവരും ചോദിക്കും.

"അപ്പഴേ സാറേ! ഇങ്ങിനിരുന്നാ മതിയോ? ഈ പുസ്തകമൊക്കെ ചിലവഴിക്കണ്ടായോ?"

"എന്തുചെയ്യാനാ. ആരെങ്കിലും വാങ്ങിക്കണ്ടായോ?"

"എന്നു സമാധാനിച്ചാ മതിയോ? കൊണ്ടുനടന്നു വിററുനോക്കണം."

ഒരു ദിവസം വൈകുന്നേരം ഒരു സാഹിത്യകാരൻ ചങ്കുപ്പണിക്കരുടെ വീട്ടിൽ വന്നു സൊള്ളുവാനാരംഭിച്ചു.

"എന്തൊരു കാലം സാറേ! പുസ്തകങ്ങൾ വിററഴിക്കാൻ പററിയ അവസരം. എന്തെങ്കിലുമൊക്കെ എഴുതിവിട്ടാൽ മതി. ഇങ്ങനെയായാൽ കറങ്ങിപ്പോവുകയേ ഉള്ളൂ"

ചങ്കുപ്പണിക്കരുടെ ഉള്ളിൽ കോപം തലയുയർത്തി തുടങ്ങി.

ആഗതൻ ചോദിച്ചു 'എന്താണൊന്നും മിണ്ടാത്തതു്! എന്താണിത്ര മൌനം. ഓ! സ്വന്തം ചെറുകഥകളുടെ കാര്യമോർമ്മിച്ചായിരിക്കാം. എന്തു ചെയ്യാം. സാർ ഏതാണ്ടൊക്കെ എഴുതുന്നു. ഒരിടത്തും തൊടുന്നുമില്ല. കഥയെഴുതുമ്പോൾ സാറിനുണ്ടാകുന്ന കരച്ചിലിന്റെ ഒരംശം വായനക്കാർക്കു വരുന്നില്ല. കുറെ കഥകൾ സാർ കണ്ടുപിടിക്കണം. വടക്കേപ്പടിഞ്ഞാറൻ അതൃത്തിദേശത്തോ, നവഖാലിയിലോ പോയാൽ ചെറുകഥയ്ക്കു് എത്ര വിഷയം വേണമെങ്കിലും കിട്ടും". പണിക്കർക്കു കഠിനമായ കോപവും അവജ്ഞയും തോന്നിയെങ്കിലും അതിനെ അമർത്തിക്കൊണ്ടു പറഞ്ഞു.

"ഞാനൊരിടത്തും പോകുന്നില്ല."

"ഹാ! അതാണിപ്പും വിഷമിക്കേണ്ടിവന്നിരിക്കുന്നതു്. അങ്ങൊരുകഥകളെഴുതി ആരെങ്കിലുമൊക്കെ ചാവുന്നു, മക്കളിരുന്നു കരയുന്നു. എല്ലാററിന്റേയും സാരമിതുതന്നെ. ആ മക്കൾതന്നെ അവ വായിച്ചാൽ ഇനി കരയുമെന്നു തോന്നുന്നില്ല. ഈവിധമാണെങ്കിൽ സാർ ഇനി കഥയെഴുത്തു നിർത്തണം. കരയിപ്പിക്കുകയാണല്ലോ ഉദ്ദേശം. പോലീസുകാർ പിടികൂടാത്തവിധത്തിൽ വേണംതാനും. സാർ തന്നെ ഒരു സ്ഥലത്തിരുന്നു് ഉച്ചത്തിൽ കരയണം. അതു കാണുന്നവരും ജംബുകരെപ്പോലെ കുറേശ്ശ ഏററുകരയും. വല്ലതും തന്നിട്ടുപോകാനും മതി. ഇതാണു സാറിന്റെ കഥയെഴുത്തിനേക്കാൾ വളരെ ഭേദം.

ആ നിശിതവിമർശനം ചങ്കുപ്പണിക്കരുടെ സഹനശക്തിയിന്മേലുള്ള ഒരൊന്നാന്തരടിയായിരുന്നു. അദ്ദേഹം ചാടിയെഴീററു് ഉറക്കെപ്പറഞ്ഞു.

'ഇറങ്ങെടാ വെളിയിൽ'

അതിഥി അനങ്ങിയില്ല. പണിക്കർ അലറി.

'ഛീ--ഇറങ്ങാനാണു പറഞ്ഞതു്'

അതിഥി സാവധാനം എഴുന്നേററു വെളിയിലേക്കു നടന്നു. ഗേററിലെത്തിയപ്പോൾ തിരിഞ്ഞുനിന്നു പറഞ്ഞു. "തന്നെയിതിനു ഞാൻ പററിച്ചുകൊള്ളാമെടോ"

"ഛീ നായേ!" കോപാക്രാന്തനായ പണിക്കർ മിററത്തേക്കു ചാടി. അതിഥി പെട്ടെന്നു ഗേററിനു വെളിയിലായി.

അതപകടമായി. അധിക്ഷിപ്തനായ ആ നിരൂപകവീരൻ അരിശം തീർക്കുവാനായി ആ ചെറുകഥകളെപ്പററി അപവാദങ്ങൾ പറഞ്ഞുപരത്തി.

* * *

ദിവസങ്ങളും ആഴ്ചകളും മാസങ്ങളും ഒന്നൊന്നായി കടന്നുപോയി. ആ വീട്ടിൽ ഒരിക്കൽ പോകാനിടയായ ഒരു സജ്ജനൻ തന്റെ സ്നേഹിതനോടു പറഞ്ഞു.

"എന്റെ ചങ്ങാതീ! എന്തൊരു വീടാണതു്. ശ്വാസം മുട്ടിക്കുന്ന ഏപ്പാടാണു്. കുന്നുപോലെ ചെറുകഥകൾ എഴുതിക്കൂട്ടിയിട്ടിരിക്കുന്നു. ഒരെണ്ണവും ചിലവഴിഞ്ഞിട്ടില്ല. എന്നെ ഒന്നെങ്കിലും അടിച്ചേൽപിക്കുമെന്നു ഞാൻ ഭയന്നുപോയി. വല്ലവിധേനം വന്നകാര്യം പറഞ്ഞിട്ടു ഞാനെന്റെ ജീവനുംകൊണ്ടു പോന്നെന്നു പറഞ്ഞാൽ മതിയല്ലോ. ഈശ്വരാ! അതൊരു ചുടുകാടാണു് ചെറുകഥയുടെ ചുടുകാടു്!

---

# കവിതാമഞ്ജരി.

## (രണ്ടാംഭാഗം.)

വില രൂപാ ഒന്നു്.

### ഗ്രന്ഥകർത്താ: പുലിയന്നൂർ എസ്സ്. രാമയ്യർ അവർകൾ.

(മീനച്ചൽത്താലൂക്കിനെ സ്പർശിക്കുന്നതായിത്തന്നെ ഏഴു കവിതയുണ്ടു്.)

ഫാദർ ഏബ്രഹാം വടക്കേതിൽ അവർകളുടെ, സുപ്രൗഢവും
വിമർശനപരവുമായ അവതാരിക പഠിക്കേണ്ടതുതന്നെ.

ധാരാവാഹിയായ വാക്പ്രസരം, വിശിഷ്ടമായ രചന, മോഹനമായ ഭാവന, നവനവോല്ലേഖങ്ങൾ, ഹൃദ്യമായ വൈദർഭീരീതി, ആകർഷകങ്ങളായ അലങ്കാരങ്ങൾ. നിരൂപകശിഖാമണിയായ അവതാരകൻ പറയുന്നതിൽ അല്പം ശ്രദ്ധിക്കുക തന്നെ. ഓരോ അവസരങ്ങളിൽ പരിതഃസ്ഥിതികളുടെ സമ്മർദ്ദത്താൽ കവിഹൃദയത്തിലോളംതല്ലിയ വികാരവിചാരങ്ങളുടെ മൂർത്തരൂപങ്ങളാണു് 'കവിതാമഞ്ജരി' യുടെ ഈ ദ്വിതീയഭാഗത്തിൽ പ്രത്യക്ഷമാകുന്ന പതിനാറു ഖണ്ഡകാവ്യങ്ങൾ. ഉജ്ജ്വലമായ ദേശാഭിമാനം, ആർഷസംസ്കാരത്തോടുള്ള അളവററ ഭക്തി, പ്രകൃതിവിലാസദർശനമാത്രയിലുളവാകുന്ന ആഹ്ലാദം, അമേയമായ ഭൂതാനുകമ്പ, അചഞ്ചലമായ ഈശ്വരഭക്തി മുതലായ കവിഹൃദയത്തെ ചലിപ്പിച്ചിട്ടുള്ള വികാരങ്ങളുടെ സന്ദർഭാനുസാരമായുള്ള ചിത്രങ്ങളാണു് ഓരോ കവിതയിലും അണിയായി നിബന്ധിക്കപ്പെട്ടിരിക്കുന്നതു്. കവിയുടെ ഔചിത്യബുദ്ധി അത്യന്തം പ്രശംസനീയമെന്നും, കവിയുടെ ഭാവനയും ആഴിയിലെ തരംഗപരമ്പരപോലെ ഉത്തമമായിരിക്കുന്നുവെന്നും പിന്നെയും പറയുന്നു.

ചന്ദ്രാപ്രസ്സിലെ സുന്ദരമായ അച്ചടി! കമനീയമായ കവർ!

### ഗ്രന്ഥകർത്താവിൻെറ ഇതരകൃതികൾ.

1. ശ്രീവിഷ്ണുപാദാദികേശാന്തവർണ്ണനാസ്തോത്രം(സവ്യാഖ്യാനം) 1 രൂ.
2. കവിതാമഞ്ജരി 1-ാംഭാഗം 8 ണ.
3. രാജഭക്തി (കവിതാസമാഹാരം) 1 രൂ.
4. അഞ്ജലി (കൃഷ്ണാവതാരസംഗ്രഹം) 1 രൂ.
5. സുലോചന (ഗദ്യകാവ്യം) 1 രൂ. 8 ണ.
6. മേഘനമഞ്ജരി 1-ാംഭാഗം 2 രൂ
7. ദിലീപൻ 8 ണ
8. ശിവരാത്ര്യുത്സവം (തുള്ളൽ) 6 ണ
9. ബോധനാവലി 1-ാംഭാഗം 8 ണ
10. ഭക്തിദീപിക (ഒരു നിരൂപണം) 4 ണ.

പുലിയന്നൂർ ബുക്ക്ഹൗസ്
A. O & P. O, പാലാ;
ബ്രാഞ്ച് തൊടുപുഴ.

മാനേജർ—ചന്ദ്രാപ്രസ്സ്,
ചാല, തിരുവനന്തപുരം.

# പുരാണത്തിലെ ശിവൻ.

(ആർ. കെ. പിള്ള, കൊല്ലം.)

പുരാണങ്ങളിലെ കല്പനകളിൽ സിംഹഭാഗവും, ഭിന്നകാലങ്ങളിലും ഭിന്നപ്രദേശങ്ങളിലും ഉണ്ടായിട്ടുള്ള ആചാരങ്ങളും, വിശ്വാസങ്ങളും, ദർശനങ്ങളും സമ്മേളിച്ചു വളർന്നു വന്നിട്ടുള്ളവയാകുന്നു. ആര്യജനത അധിവസിക്കുന്ന ഭാരതഭൂമിയിലും, മററു പലതിന്റേയും ഉൾക്കൊണ്ടു്, വികസിച്ചു്, പുഷ്ടിപ്പെട്ടു്, മഹിമയേറിയ മഹാദേവൻ ഹിമവൽസേതുപര്യന്തം ഭാസമാനനായി പരിശോഭിക്കുന്നു. ബ്രഹ്മാവും വിഷ്ണുവുംകൂടി പണ്ടൊരിക്കൽ അവരവരുടെ മേന്മയെപ്പററി വാദപ്രതിവാദം നടത്തിക്കൊണ്ടിരിക്കുമ്പോൾ, അവിചാരിതമായി അവരുടെ മുമ്പിൽ ആവിർഭവിച്ച മഹാദേവനാകുന്ന തേജസ്സിന്റെ യാഥാർത്ഥ്യം അറിവാൻ ആഗ്രഹിച്ചു്, വിചിത്രവേഷം ധരിച്ചു്, ഒരാൾ മേല്പോട്ടും, മററയാൾ കീഴ്പോട്ടും, അനേകം ആണ്ടുകൾ ആരാഞ്ഞിട്ടും അറുതിപറ്റാതെ, ആശ നശിച്ചു് അവർക്കു് മടങ്ങിപ്പോരേണ്ടതായിവന്നു; എന്നു് പുരാണം ഘോഷിക്കുമ്പോൾ ആ മഹാദേവന്റെ മഹിമയെപ്പററി ഏതാണ്ടു് ഊഹനീയമാണല്ലോ?

പരിശുദ്ധമായി, പരിപാവനമായി, പരമോന്നതമായി, ഭൂമിയുടെ മകുടമായി, സംരക്ഷകനായി ഹിമാചലവീഥിയിൽ ഭാരതഭൂമിയെ മന്ദാക്ഷകടാക്ഷവീക്ഷണങ്ങളാൽ പരിസേവിക്കുന്നു. ആ ഭാരതമൂർത്തി നിത്യവും നർത്തനം ചെയ്യുന്ന ഹിമാവൃതമായ വെള്ളിമലതന്നെയാണു് ശ്രീ കൈലാസം. അദ്ദേഹത്തിന്റെ മൌലിയിൽ ഹിമാംശു ഉദിച്ചുയരുന്നു; നിബിഡങ്ങളായ വനവിടപികളാൽ നിബിഡമായിരിക്കുന്ന ജടാപടലത്തിൽനിന്നു് പരിപാവനിയായ ഗംഗാദേവി സമതലങ്ങളിലേക്കു പതിക്കുന്നു; ഹൂൽക്കാരം പുറപ്പെടുവിക്കുന്ന ഘോരസർപ്പങ്ങൾ ആഭരണങ്ങളായി അണിഞ്ഞിരിക്കുന്നു; മൃഗചർമ്മങ്ങൾ ഉടയാടയായി ധരിച്ചിരിക്കുന്നു; ആന, വരാഹം തുടങ്ങിയ വന്യമൃഗങ്ങളുമായി ലീല ചെയ്യുന്നു; പർവ്വതപുത്രിയെ സഹധർമ്മചാരിണിയായി അംഗീകരിച്ചിരിക്കുന്നു. ഫലപുഷ്ടിയുള്ള ഭൂമിയിൽ കൃഷികവൃത്തി അതിശ്രേഷ്ഠമെന്നു കരുതി, അതിനെ ആരാധിച്ചുവന്നിരുന്ന ആര്യപുരാതനന്മാർ കാളയെ ആ മഹാദേവന്റെ വാഹനമായും, നന്ദി, ഭൃംഗി മുതലായവരെ പാർഷദന്മാരുമായും ആക്കിതീർത്തു. ഇതിൽ എന്തത്ഭുതമാണുള്ളതു്? അതിവൃഷ്ടി, അനാവൃഷ്ടി തുടങ്ങിയ ബാധകളിൽനിന്നും തങ്ങളെ രക്ഷിച്ചു സഹായിക്കാൻ ശിവനോടു ചെയ്യുന്ന പ്രാർത്ഥനകളാണു് പുരാതനകവിതകളിൽ പലതും.

ആദികാലത്തു് 'രുദ്രൻ' എന്നാണു് മഹാദേവന്റെ നാമധേയം. ഋഗ്വേദത്തിൽ 'ശിവൻ' എന്ന പദംപോലും കാണുന്നില്ല. രുദ്രൻ രക്തവർണ്ണനായി, ചതുർബാഹുവായി, ശൂലം, പിനാകം തുടങ്ങിയ ഭയങ്കരമായ ആയുധങ്ങൾ വഹിച്ചു് ലോകം ഞെട്ടുമാറു അട്ടഹസിക്കയും, പാറകളേയും പർവ്വതശിഖരങ്ങളേയും പിളർക്കുകയും ചെയ്യുന്നു. ക്രൂരനായ രുദ്രൻ സകലജീവജാലങ്ങളേയും സംഹരിച്ചു്, ക്രുധിച്ചു മുന്നോട്ടു പായുമ്പോൾ ദേവസമൂഹം ഭയന്നു് വിറച്ചു് മണ്ടിപ്പോകുന്നു. മരുത്തുകൾ എന്ന യുവദേവതകളുടെ പിതാവായ രുദ്രൻ മേഘനിർഘോഷത്തോടുകൂടിയ കൊടുങ്കാററിനേയും ജനിപ്പിക്കുന്നതായിട്ടാണു് പണ്ഡിതമതം. ഒരുത്തമചികിത്സകനായും രുദ്രനെ വർണ്ണിച്ചിരിക്കുന്നതു ഉഷ്ണപ്രദേശങ്ങളിൽ മഴയ്ക്കുള്ള സംശുദ്ധകശക്തിയെ കാണിക്കുന്നതുമാകുന്നു.

യജുർവ്വേദകാലമായപ്പോഴേയ്ക്കു് യാഗത്തിനു് പ്രാമാണ്യം സിദ്ധിച്ചു. സകല കല്യാണഗുണപ്രദമായ യാഗം മൂർത്തിമത്തായി, ശിവമയനായി, ശിവനായിതീർന്നു. 'ശിവൻ' എന്ന പദം യജുർവ്വേദത്തിലാണു് ആദ്യമായി കാണുന്നതു്. സർവ്വകന്മഷങ്ങളേയും ഹനിച്ചു്, ശാരീ

തികമായും മാനസികമായും പരിശുദ്ധി നൽകുന്ന യാഗാഗ്നി എല്ലാ ഉത്തമകുടുംബത്തിലും പ്രാധാന്യം വഹിച്ചതോടുകൂടി ശിവനും പരമോന്നതമായ ഒരു സ്ഥാനം ലഭിച്ചു. മിത്രൻ, വായു, സോമൻ, തുടങ്ങി സ്വർലോകവാസികളും ഭൂലോകവാസികളും ആയ സകല ദേവന്മാരെയും ഒന്നുപോലെ തർപ്പണം ചെയ്യുവാനുള്ള യാഗത്തിനു് മഹാദേവന്റെ പദവി ലഭിച്ചതിലും വലിയ അത്ഭുതത്തിനു വകയില്ലല്ലോ? ഉയന്ന ശിഖകളോടുകൂടി ജ്വലിക്കുന്ന ആ തേജസ്സിന്റെ കണ്ഠപ്രദേശത്തു് സൂക്ഷ്മാവസ്ഥയിൽ കാണുന്ന നീലജ്വാലകളും, അതിനു പരി, കറുത്തിരുണ്ടു് ചുരുളുചുരുളായി പറന്നു ലയിക്കുന്ന ധൂമസ്തോമവും, കത്തി അവസാനിക്കുമ്പോൾ അവശേഷിക്കുന്ന ശുഭ്രഭസ്മവും ശിവനെ നീലകണ്ഠനും, ജടാധാരിയും, ഭസ്മാവലിപ്തനും ആക്കിത്തീർത്തു. യാഗത്തിനു് അവശ്യം വേണ്ട ഉപകരണങ്ങളെല്ലാം ശിവന്റെ ആയുധമായി. സോമലതയുടെ വെളുത്ത ചാറും പാലും കൂടി ചേർന്നു് വെണ്മയായി ശോഭിച്ചതിനെ ചന്ദ്രനോടു സദൃശപ്പെടുത്തുകയും കാലക്രമത്തിൽ ചന്ദ്രനെ സോമനെന്നു് നാമധേയം കല്പിച്ചു് ശിവന്റെ ശിരസ്സിൽ അലങ്കാരമാക്കിത്തീർക്കയും ചെയ്തു. സോമലത ആഡംബരപൂർവ്വം ആഘോഷത്തോടെ ആനയിക്കുന്നതിനുപയോഗിച്ച കാള, ശിവനു് വാഹനമായും തീർന്നു.

ഹിന്ദുമതത്തിന്റെ അഭൂതപൂർവ്വമായ വളർച്ചയോടുകൂടി മഹാദേവനും പല പരിവർത്തനങ്ങളുണ്ടായി. വൈദികകാലത്തു് ചുടലക്കളത്തിൽ വികൃതാകൃതികളായ ഭൂതഗണങ്ങളാൽ പരിസേവ്യനായും, മരുത്സൈന്യങ്ങളുമായി എട്ടടിക്കും പൊട്ടിയട്ടഹസിച്ചും നിഷ്ഠുരപ്രകൃതം കാണിച്ചിരുന്ന രുദ്രൻ, സൗമ്യനും, ശാന്തനും, കൃപാവാരിധിയുമായി, ശാക്യമുനിയെ അതിശയിച്ചു്, ഏകനായി, സമാഹിതചിത്തനായി, സമാധിയിൽ ലയിച്ചു്, മനുഷ്യസാധാരണമായ ജനനമരണാദികൾക്കതീതനായി, ത്രിമൂർത്തികളിൽ ഒരാളായി പരിലസിച്ചുകൊണ്ടിരിക്കുന്നു. സ്ഥൂലമായ ഹിമാലയൻ ചേതനാരൂപവും അസ്ഥൂലമായ യാഗസ്വരൂപവും കടന്നു് മഹാദേവൻ ആദ്ധ്യാത്മികലോകത്തിലേക്കു കടന്നപ്പോൾ, ശുദ്ധചൈതന്യരൂപനായി, ജ്ഞാനസ്വരൂപനായി, നിർഗ്ഗുണനായി, നിർവ്വികാരനായി, അഖണ്ഡബ്രഹ്മമായി, വാചാമഗോചരനായി, പരംജ്യോതിസ്സായി നിലകൊള്ളുന്നു. ആ ശിവന്റെ പ്രകാശനരൂപമാണു് ശക്തി. അവ തമ്മിൽ വേർതിരിക്കാനും വ്യത്യസ്തമായി സങ്കല്പിക്കാനും സാദ്ധ്യമല്ല. വാക്കും അതിന്റെ അർത്ഥവുംപോലെയും, അഗ്നിയും അതിന്റെ ദാഹകശക്തിയുംപോലെയും ശിവനും ശക്തിയും നിത്യസംയുക്തരാണ്. ശിവൻ അർദ്ധനാരീശ്വരനും തന്നെ.

ശിവൻ, രായും പകലുമായി വളർന്നു വളർന്നു ഇരിക്കുന്ന കാലത്തെ സർപ്പമാക്കി അതിനെ അതിലംഘിച്ചു് ധരിച്ചിരിക്കുന്നു; ദേശത്തിന്റെ സൂചകമായ ദിക്കുകൾ വസ്ത്രമായി ഉടുത്തിരിക്കുന്നു; മൃഗീയവികാരങ്ങളെ ലക്ഷീകരിക്കുന്ന കാളയെ ചവുട്ടിത്താഴ്ത്തി അതിനുപരി സഞ്ചരിക്കുന്നു; സർവ്വസംഗപരിത്യാഗത്തിന്റെ സൂചകമായ ധവളഭസ്മം സർവ്വാംഗം പൂശി അസ്ഥിമാലകളണിഞ്ഞു് ഭിക്ഷാംദേഹിയായി പര്യടനം ചെയ്യുന്നു; മരണവും അതിനു ശേഷവുമുള്ള അവസ്ഥയെക്കുറിച്ചു് മർത്ത്യനെ നിത്യവും അനുസ്മരിപ്പിക്കുവാനും അനുശാസിക്കുവാനുമായി ശ്മശാനത്തിൽ അധിവസിക്കുന്നു. ആനന്ദാമൃതനിഷ്യന്ദിയായ ചന്ദ്രന്റെ സ്ഥാനം ആ പരമയോഗിയുടെ ലലാടംതന്നെ. അവിടെത്തന്നെയാകുന്നു മൂന്നാമത്തെ ചക്ഷുസ്സും. അദ്ദേഹത്തിന്റെ ശിരസ്സിൽനിന്നു തന്നെയാണു് ലോകപാവനിയായ കേവലസംശുദ്ധി ഗംഗയായി പ്രവഹിക്കുന്നതും.

ശിവസംബന്ധിയായ മിക്കകഥകൾക്കും ഈവിധം അർത്ഥം സുസ്പഷ്ടം കാണാവുന്നതാണു്. നിടിലക്കണ്ണിൽനിന്നു പുറപ്പെടുന്ന ജ്ഞാനാഗ്നിയുടെ ഒരു കണിക ഹേതുവായി കന്ദർപ്പനെ ഭഗവാൻ ഭസ്മീകരിച്ചു് കാമാരിയായിതീർന്നു. മനുഷ്യരുടെ ദുരാഗ്രഹത്തിന്റെയും തീക്ഷ്ണമായ മനുഷ്യബുദ്ധിയുടേയും പ്രത്യക്ഷദേവതയായ ഗണപതിനവനിധികളുടേയും അധിപനായ കുബേരനാലും സംതൃപ്തനാക്കാൻ സാദ്ധ്യ

മല്ലാതെ വന്നപ്പോൾ ജ്ഞാനസ്വരൂപിയായ ഭഗവാന്റെ തൃക്കൈയിൽനിന്നും കിട്ടിയ നിർമ്മലധർമ്മമാകുന്ന രണ്ടു മലരിനാൽ പൂർണ്ണ സൽസൃഷ്ടി അടഞ്ഞു. ലൗകികവും, ക്ഷേമവും, തന്നിമിത്തം ജന്യമായ അഹങ്കാരവും, ആഭിജാത്യവും, ഉടലെടുത്തുവന്ന ദക്ഷപ്രജാപതിയുടെ മദം ശമിപ്പിച്ചു് വികൃതരൂപിയാക്കാൻ രുദ്രപ്രകൃതിയുടെ പ്രകടനമായ രണ്ടു രണ്ടുപേർ മാത്രം മതിയായി. കാമം എന്നതു് പുരുഷരൂപം കൈക്കൊണ്ടു വായും പിളർന്നു വിഴുങ്ങാനായി വന്ന കാലന്റെ പരാക്രമങ്ങളെ നശിപ്പിച്ചു് മൃത്യുഞ്ജയത്വം വരുത്താനും ശിവനു് ക്ഷിപ്രം സാധിച്ചു. സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ ശരീരങ്ങളെ ജ്ഞാനാഗ്നിയിൽ ദഹിപ്പിച്ചു് ത്രിപുരാന്തകൻ തന്റെ സൂക്ഷ്മസ്വഭാവം ലോകത്തിനു് ബോദ്ധ്യപ്പെടുത്തി. ഇപ്രകാരം നോക്കുന്നപക്ഷം പല കഥകളും നമുക്കു കാണാൻ കഴിയുന്നതാണു്.

ഇങ്ങനെയുള്ള പുരാണകഥകൾ സൂക്ഷ്മം പരിശോധിച്ചു് പരിശുദ്ധി സമ്പാദിച്ചാൽ സച്ചിദാനന്ദമൂർത്തിയായി, ആർത്തത്രാണനപരായണനായി, കൃപാസിന്ധുവായിരിക്കുന്ന ഭഗവാൻ സ്വയം നമ്മെ വരിക്കുകയും സ്വസ്വരൂപം വെളിപ്പെടുത്തി തരികയും ചെയ്യുന്നതാണു്. ത്യാഗവും സേവയും ഊർദ്ധ്വമൂലമായ മഹാശ്വത്ഥവൃക്ഷത്തിന്റെ നാരായവേരാണെന്നും ഭഗവത്സ്വരൂപപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളാണെന്നും നമുക്കു് ബോദ്ധ്യപ്പെടുന്നതുമാണു്. സ്വാർത്ഥമായുള്ളതു് പരാർത്ഥമായും ശാരീരികവും മാനസികവുമായുള്ളതു് ആത്മാവിനുവേണ്ടിയും ത്യജിക്കുന്ന പക്ഷം ഭഗവല്ലാഭവും ജ്ഞാനലാഭവും സിദ്ധിക്കുന്നതാകുന്നു. "ത്യാഗം, ത്യാഗം, ത്യാഗം" ഇതുതന്നെ മഹാമന്ത്രം. ഇതുതന്നെ മന്ത്രസ്വരൂപനായ മഹാദേവൻ, ശിവൻ.

# മൌനത്തിന്റെ മഹിമ.

---

(പി. കെ. വാസുദേവൻനായർ, ബി. ഏ.)

മഹത്തായ മനസ്സിന്റെ ഒരു മാസ്മരശക്തി വിശേഷമത്രെ മൌനം. മൌനം ആത്മചൈതന്യത്തിന്റെ അദൃഷ്ടപ്രാഭവമാണ്; ഐശ്വര്യപ്രാഭവത്തിന്റെ പ്രതീക; ശാന്തിയുടെ പ്രകാശം; ചിദാനന്ദത്തിന്റെ ചിത്സ്വരൂപം; മൂകതയുടെ മുരളീഗാനം; മരണത്തിന്റെ അനശ്വരമഹിമ. വിശ്വത്തിന്റെ ഉല്പത്തിക്കും ഉയർച്ചക്കും വിലയത്തിനും ആധാരമായി വർത്തിക്കുന്ന മൌനത്തിന്റെ മാന്ത്രികശക്തി അത്ഭുതാവഹമാണ്. ആർഷഭാരതം ആത്മചൈതന്യം നേടിയിട്ടുള്ളതു് മൌനമാർഗ്ഗത്തിൽകൂടിയത്രെ! മൌനത്തിന്റെ മൂർത്തികളായ മുനീശ്വരന്മാർ ദിവ്യത്വം നേടുന്നതും നിർവൃതിയിൽ ലയിക്കുന്നതും മൌനത്തിൽകൂടിതന്നെ. ബുദ്ധനും, കൃസ്തുവും, നബിയുമെല്ലാം മൌനത്തിന്റെ ആരാധകരും അനുയായികളുമായിരുന്നു. അവരുടെ ജീവിതം ധന്യവും പവിത്രവുമാക്കുന്നതിന് പശ്ചാത്തലം സൃഷ്ടിച്ചതും മൌനമായിരുന്നു. മഹാത്മാഗാന്ധിയും അരവിന്ദഘോഷും മൌനവ്രതത്തിനു നൽകിയിട്ടുള്ള നിരുപമമായ പ്രാധാന്യവും നിർവിവാദമത്രെ! മഹത്തുക്കളുടെ മൌനം ആത്മപ്രേരണയുടെയും മനോനിയന്ത്രണത്തിന്റെയും നിയാമകമാണ്.

മൌനം സ്വർണ്ണത്തെക്കാൾ അനർഘവും അമൂല്യവുമാണ്. പൂർണ്ണതയുടെ പ്രകാശനമായ മൌനം പലപ്പോഴും അപൂർണ്ണതയുടെ ആവരണമായിട്ടും ഭവിക്കാറുണ്ട്. ഹൃദയത്തിന്റെ മൌനത്തിലാണ് ആശയങ്ങൾക്ക് തെളിവും പ്രകാശവും ലഭിക്കുന്നതു്. ഉദീരണത്തെക്കാൾ ഉള്ളടക്കത്തിന് ഊക്കേറും. മൌനം ഗാഢവും ഗഹനവുമാണ്. മൌനത്തിന്റെ പൊരുൾ ഗ്രഹിക്കാനും ഗ്രഹിപ്പിക്കാനും വൈഷമ്യമേറും. ആകാശംപോലെ അനന്തവും അലയാഴിപോലെ അഗാധവുമാണതു്. മൌനികളെയാണ് കൂടുതൽ ഭയപ്പെടേണ്ടതും. എന്തെന്നാൽ അവരുടെ കഴിവുകൾ ചിന്തയുടെ പരിധികളെപ്പോലും പലപ്പോഴും അതിലംഘിച്ചുവെന്നുവരാം. ക്ഷോഭംപററിയ തരംഗങ്ങളുടെ ആർഭാടകോലാഹലങ്ങൾ ആഴമേറിയ അംബുധി പ്രകടിപ്പിക്കാറുണ്ടോ?

മൌനം ഒരു മഹാനുഗ്രഹമാണ്. അതു് വിദ്വാന് ഭൂഷണമെന്നു മാത്രമല്ല അശക്തനു് ആത്മരക്ഷയും കൂടിയാണ്. കോപത്തിന്റെ കാഠിന്യം കുറയ്ക്കുന്നതിനും ഭവിഷ്യത്തിന്റെ ഭീകരത തടയുന്നതിനും മൌനം പലപ്പോഴും സഹായമരുളുന്നുണ്ട്. യജമാനന്റെ അഹങ്കാരക്രോശങ്ങളുടെ മുൻപിൽ ദാസന്റെ മൌനം അവനു് അനുഗ്രഹം തന്നെയായിരിക്കും. ഭാര്യയുടെ സ്വേച്ഛാഭരണത്തിൽ ഞെരിഞ്ഞമർന്നു് പൌരുഷരഹിതനായിക്കഴിയുന്ന ഒരു ഭർത്താവിനോട് നിങ്ങൾ ചോദിച്ചുനോക്കൂ, മൌനത്തിനു് മഹാസിദ്ധികൾ എന്തെങ്കിലും ഉണ്ടോ എന്നു്?

മൌനം ചിലപ്പോൾ വിരസതാജനകങ്ങളായിത്തീരാറുണ്ട്. അസുഖകരമായ പരിസരങ്ങൾ സൃഷ്ടിക്കാറുണ്ട്. അനുപേക്ഷണീയമായ ഒരു ആവശ്യത്തിന്റെ പേരിൽ അല്പം പണത്തിന്റെ ആവശ്യത്തിനായി നിങ്ങൾ ഒരു ധനാഢ്യനെ സമീപിച്ചെന്നു വിചാരിക്കുക. അഹങ്കാരിയായ അയാൾ നിങ്ങൾക്ക് ശരിയായ സമാധാനം നൽകാതെ മൌനം ദീക്ഷിച്ചാൽ അതെത്ര നിരാസദ്യോതകമായിരിക്കും? അപരാധബോധത്താൽ അവനതശിരസ്കരായി പലരും മൌനത്തെ അഭയം തേടാറുണ്ട്. അനുരാഗം അങ്കുരിപ്പിക്കുന്നതിനു് അതു് സഹായകമായിത്തീരുകയും ചെയ്യും. ഏതായാലും നിഗ്രഹാനുഗ്രഹശക്തിയുള്ള ഒന്നത്രെ മൌനം.

മൌനം പ്രായോഗികവൈഷമ്യമേറിയ ഒരു കലയാണ്. ദീർഘനേരം മൌനമാചരിക്കുന്നതിനു് സാധാരണക്കാരെക്കൊണ്ടു് സുസാദ്ധ്യമല്ല. കുട്ടികൾക്കെല്ലാം ഏററവും പ്രിയതരമായ ഒരു വിനോദമാണല്ലോ "മൌനക്കളി" അഞ്ചെട്ടുകുട്ടികൾ വട്ടംകൂടിയിരുന്നു് നിശ്ശബ്ദത പാലിക്കുന്നതാണ് ഈ വിനോദത്തിന്റെ പ്രത്യേകത. അ

ദ്യം അവൻ മൌനം ഭഞ്ജിക്കപ്പെടുന്നതോ അവസാൾ ശിക്ഷാർഹനായി കരുതപ്പെടുന്നു. വായും മൂക്കും മൂടിപ്പൊതിഞ്ഞു് കുട്ടികൾ മൌനമായിരിക്കുന്നതിനു് സാഹസപ്പെടുന്നതു കണ്ടാൽ ഒരു കാര്യം വ്യക്തമാകുന്നുണ്ടു്. ആത്മനിയന്ത്രണമില്ലെങ്കിൽ മൌനം അത്ര ലഘുസാദ്ധ്യമായ ഒന്നല്ലെന്നു്?

നവോഢകളുടെ മൌനത്തിനു് ഒരു വശ്യതയുണ്ടു്. പ്രഥമരാത്രിയിൽ വധു പലപ്പോഴും മൌനത്തിൽ മുഴുകിക്കഴിയാറുണ്ടു്. വധുവിന്റെ മൌനം വരനെ അവളിലേക്കു് കൂടുതൽ ആകർഷിക്കുന്നതിനാണു് അതു് പ്രായേണ പ്രയോജനപ്പെടുന്നതും. എന്നാൽ കാലാന്തരത്തിൽ ദാമ്പത്യവൈഷമ്യങ്ങൾ വർദ്ധിക്കുമ്പോഴും മൌനത്തിന്റെ സ്വൈരതയ്ക്കും ഭംഗം സംഭവിക്കാതെ നിർവ്വാഹമില്ലാതായിത്തീരും. ഭാര്യ ഭർത്താവിനെ ക്രമാധികമായി ശല്യം ചെയ്തുതുടങ്ങുമ്പോൾ "ഒന്നുമിണ്ടാതിരിക്കുന്നതിനു്" അന്ത്യശാസനം നൽകേണ്ട ആവശ്യവും സംഭവിക്കാറുണ്ടു്.

മൌനം ആലോചനാമൃതമാണു്. മഹേശന്റെ മഹിഷീപദത്തിനുവേണ്ടി മോഹിച്ചുമോഹിച്ചു കഴിഞ്ഞിരുന്ന പാർവ്വതി, വിവാഹകാര്യം ചർച്ചാവിഷയമായപ്പോൾ പിതൃജനസന്നിധിയിൽ "കേളീപങ്കജദളങ്ങളെയെണ്ണിക്കൊണ്ടു്" നിൽക്കുന്നതിനെ കാളിദാസന്റെ അനുഗൃഹീതമായ തൂലിക എത്ര ഭാവനാമോഹനമായിട്ടാണു് ചിത്രീകരിച്ചിരിക്കുന്നതു്? സാഹിത്യകാരന്മാർ വികാരങ്ങളെ ആവിഷ്കരിക്കുമ്പോൾ ശേഷം ചിന്ത്യം എന്ന നില നക്ഷത്രചിഹ്നങ്ങളെക്കൊണ്ടു് രേഖപ്പെടുത്തുന്നതും ശ്രദ്ധേയമാണു്. ശബ്ദത്തിനു് കാതുകളെ കുളുർപ്പിക്കുന്നതിനു് കഴിവുണ്ടെങ്കിലും ഹൃദയം കൊതിക്കുന്ന വിഭവങ്ങളെ സംഭാവനചെയ്വാൻ മൌനത്തിനു മാത്രമെ ശക്തിയുള്ളു.

ആത്മരഹസ്യങ്ങളെ ഗോപനം ചെയ്യുന്നതിനു് മൌനത്തിനുള്ളതുപോലൊരു ശക്തിവിശേഷം മറെറാന്നിനുമില്ല. സമാധാനത്തിന്റെയും ശാന്തിയുടെയും മാർഗ്ഗം തെളിയിക്കുന്നതും മൌനം തന്നെയാണു്. വികാരത്തിന്റെ വേലിയേററമെല്ലാം മൌനത്തിന്റെ മണൽത്തിട്ടയിൽ ഏററുമുട്ടി ചിതറിത്തകരുന്നു. ആത്മസാക്ഷാൽക്കരണത്തിനുള്ള ഏകാവലംബവും മൌനംതന്നെയാണു്. മൌനത്തിന്റെ മഹത്തായ കഴിവുകളെ മറക്കുന്നതിനും മറയ്ക്കുന്നതിനും മനുഷ്യനു് സാദ്ധ്യമല്ല. ജീവിതത്തിന്റെ ആത്യന്തികാവസ്ഥ തന്നെ മരണമാണല്ലോ. മരണമാകുന്ന മഹാർണ്ണവത്തിലേക്കാണു് ജീവിതനദി പതറി പാഞ്ഞുകൊണ്ടിരിക്കുന്നതും. സനാതനമായ ആ മൌനത്തിൽ അലിഞ്ഞുചേരുമ്പോഴാണു് ആത്മാവിനു് ശാശ്വതമായ ആനന്ദം ലഭിക്കുന്നതും. അഹോ! മൌനം എത്ര ആസ്വാദ്യമോഹനമാണു്!! ശബ്ദബഹുലമായ വിശ്വത്തിന്റെ വിലയംപോലും മൌനമുദ്രിതമായ ശാന്തതയിലല്ലേ!!!

---

# രാഗം.



By

ലീല (കമുകറ)

വിവിധരാഗങ്ങളുടെ ശബ്ദരൂപത്തിലുള്ള പ്രകടനമാണു് രാഗം. നമ്മുടെ കർണ്ണാടകസംഗീതത്തിലെ രാഗങ്ങളോരോന്നും വികാരങ്ങളുടെ തന്മയത്വം നിറഞ്ഞ പ്രതിഫലനമാണെന്നു നിസ്സംശയം പറയാം. ഇതു കൂടാതെ കർണ്ണാടകരാഗപദ്ധതിക്കു അതിനെ ഇതരരാഗപദ്ധതികളേക്കാൾ ശ്രേഷ്ഠതയിലെത്തിക്കുന്ന മറെറാരു പ്രത്യേകതകൂടിയുണ്ടു്. "രാഗാലാപന"—നമുക്കുമാത്രമവകാശമുള്ള ഒരഭിമാനമാണതു്.

ഒരു രാഗത്തിന്റെ ആരോഹണാവരോഹണസ്വരങ്ങൾ ലഭിച്ചുകഴിഞ്ഞാൽ, ഗായകൻ അയാളുടെ ഭാവനാശക്തിക്കനുസരണമായ വിധത്തിൽ—ശ്രുതിമധുരമായി, വിവിധരീതിയിലുള്ള സ്വരപ്രയോഗങ്ങൾകൊണ്ടു് വികാരവിശദീകരണത്തിനു് ശ്രമിക്കും. അതാണു് രാഗാലാപനം. പക്ഷേ ഒരു കാര്യം, രാഗാലാപനയിൽ, നൽകപ്പെട്ട സ്വരങ്ങളല്ലാതെ അന്യസ്വരങ്ങൾ വരാതിരിക്കാൻ അയാൾ പ്രത്യേകം ഗൗനിക്കണം. മാത്രവുമല്ല, ആലപിക്കുന്ന രാഗത്തിന്റെ സകല ലക്ഷണങ്ങളും രാഗവിസ്താരത്തിൽകൂടി പ്രകടിതമാക്കുകയും വേണം. ചില സ്വരങ്ങളെ ദീർഘിപ്പിച്ചും, മററു ചിലതിനെ ഹ്രസ്വമാക്കിയും, വേറെ ചിലതിനെ ബലപ്പെടുത്തിയും, അതേസമയം ശേഷിച്ചവയെ മൃദുവാക്കിയും പ്രയോഗിച്ചു് രാഗലക്ഷണം പ്രസ്പഷ്ടമാക്കാൻ സാധിക്കും. അതെല്ലാം പാടുന്ന ആളിന്റെ കഴിവിനെ ആശ്രയിച്ചാണിരിക്കുന്നതു്.

രാഗങ്ങളെ ജനകരാഗങ്ങളെന്നും, ജന്യരാഗങ്ങളെന്നും രണ്ടായി വിഭജിച്ചിട്ടുള്ളതായി മുൻലക്കത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ ജനകരാഗങ്ങളെത്തന്നെയാണു് സമ്പൂർണ്ണരാഗങ്ങളെന്നും, മേളകർത്താരാഗങ്ങളെന്നും മററും വിവക്ഷിച്ചിരിക്കുന്നതു്. ദക്ഷിണഇൻഡ്യയുടെ ആധുനിക ജനകജന്യരാഗവിഭജനക്രമം ഏററവും ശാസ്ത്രീയമായ ഒരു രീതിയെയാണു് കൈക്കൊണ്ടിരിക്കുന്നതു്. വടക്കെ ഇൻഡ്യയിലും, നിലവിലിരിക്കുന്ന പഴയ 'രാഗരാഗിണി പുത്രനിയമങ്ങളെ' പരിഷ്കരിക്കാൻ സംഗീതപണ്ഡിതന്മാർ ശ്രമിച്ചുവരുന്നുണ്ടു്.

ജനകജന്യരാഗവിഭജനപദ്ധതി രൂപീകരിക്കാൻ പലരും അനവരതം ശ്രമിച്ചുനോക്കിയെങ്കിലും അതിന്റെ വിജയം വെങ്കിടമഖിയുടെ ആത്മാർത്ഥതയിൽ കൂടിയാണു് സാധിതമായതു്. അദ്ദേഹത്തിന്റെ വിശ്വവിഖ്യാതമായ "ചതുർദണ്ഡിപ്രകാശികയിൽ" മേളകർത്താജന്യരാഗങ്ങളുടെ, വിജ്ഞാനപ്രദമായ വിഭജനമാണു് നാം ദർശിക്കുന്നതു്.

തഞ്ചാവൂരിലെ മന്ത്രിപുംഗവനായിരുന്ന ഗോവിന്ദദീക്ഷിതരുടെ ദ്വിതീയപുത്രനും, ഒരു മഹാപണ്ഡിതനുമായിരുന്ന ഇദ്ദേഹം, അക്കാലത്തു നിലവിലിരുന്നിരുന്ന രാഗങ്ങളുടെ ലക്ഷണങ്ങൾ മനസ്സിലാക്കിയ ശേഷം, "ശുദ്ധരിഷഭം, ചതുശ്രുതിരിഷഭം, സാധാരണ ഗാന്ധാരം, അന്തരഗാന്ധാരം, ശുദ്ധമദ്ധ്യമം, പ്രതിമദ്ധ്യമം, പഞ്ചമം, ശുദ്ധധൈവതം, ചതുശ്രുതിധൈവതം, കൈശികിനിഷാദം, കാകലിനിഷാദം, ഷഡ്ജം"—എന്നീ പന്ത്രണ്ടു് സ്ഥായീസ്വരങ്ങളിൽകൂടി നേടാവുന്ന രാഗങ്ങളെയുമുൾപ്പെടുത്തി പുതിയ പദ്ധതി രൂപീകരിച്ചു. അതാണു് "72 മേളകർത്താപദ്ധതി"

ഇനി മേളകർത്താക്കളെക്കുറിച്ചല്പം മനസ്സിലാക്കേണ്ടതുണ്ടു്. ആരോഹണാവരോഹണങ്ങളിൽ, സപ്തസ്വരങ്ങളെ അതിന്റെ ക്രമമനുസരിച്ചു് കൈക്കൊള്ളുന്ന രാഗങ്ങളാണു് ജനകരാഗങ്ങളായി അറിയപ്പെടുന്നതു്. സപ്തസ്വരങ്ങളെ ഉൾക്കൊള്ളുന്ന രാഗങ്ങളായതുകൊണ്ടു് സമ്പൂർണ്ണരാഗങ്ങളെന്നും ഇവയെ വി

ളിക്കാറുണ്ടു്. ഇവയ്ക്കു ചില വ്യവസ്ഥകളും പ്രത്യേകതകളുമൊക്കെക്കാണും. ഒരു മേളകർത്താരാഗത്തിന്റെ ആരോഹണാവരോഹണങ്ങളിലെ സ്വരങ്ങൾ വിഭിന്നങ്ങളായിരിക്കുകയില്ല. ആരോഹണം സ്വീകരിക്കുന്ന രിഷഭ, ഗാന്ധാര, മദ്ധ്യമ, ധൈവത, നിഷാദ സ്വരങ്ങൾതന്നെയാണവരോഹണവും സ്വീകരിക്കുന്നതു്. അതവരോഹണക്രമത്തിലായിരിക്കുമെന്നുള്ള ഒരു വ്യത്യാസം മാത്രമെ അതിനുള്ളു. ഷഡ്ജവും പഞ്ചമവും പ്രകൃതിസ്വരങ്ങളായതുകൊണ്ടു് അവയെക്കുറിച്ചു് പ്രത്യേകിച്ചൊന്നും പറയേണ്ടതില്ലല്ലൊ. മേളകർത്തായുടെ മറെറാരു പ്രത്യേകത, അതിൽ സ്വരങ്ങളുടെ ആവർത്തനമോ, സപ്തസ്വരങ്ങളിലേതെങ്കിലും ഒന്നിന്റേയോ ഒന്നിലധികമെണ്ണത്തിന്റേയോ അഭാവമോ കാണുകയില്ലെന്നുള്ളതാണു്. ആരോഹണാവരോഹണങ്ങളും വക്രങ്ങളായിരിക്കുകയില്ല. മേൽപറഞ്ഞ ധർമ്മങ്ങളുടെ ശക്തിവിജയത്തിൽ നിന്നും കടഞ്ഞെടുത്തിട്ടുള്ളതാണു് ചതുർദണ്ഡിപ്രകാശികയിലെ 72 മേളകർത്താക്കൾ.

വെങ്കിടമഹിയുടെ രാഗവിഭജനപദ്ധതി ഏററവും ശ്രദ്ധേയമാണു്. അദ്ദേഹം 72 മേളകർത്താരാഗങ്ങളെ ക്രമംതെററാതെ പന്ത്രണ്ടു് "ചക്ര"ങ്ങളിലായി വിഭജിച്ചിരിക്കുന്നു. അങ്ങിനെ ഓരോ ചക്രവും ആറു സമ്പൂർണ്ണരാഗങ്ങളുടെ അവകാശിയായിത്തീരുന്നു.

പന്ത്രണ്ടു ചക്രങ്ങളുടെ പേരുകൾ.

| | | | |
|---|---|---|---|
| 1. | ഇന്ദു | 7. | ഋഷി |
| 2. | നേത്ര | 8. | വസു |
| 3. | അഗ്നി | ൯. | ബ്രഹ്മ |
| 4. | വേദ | 10. | ദിശി |
| 5. | ബാണ | 11. | രുദ്ര |
| 6. | ഋതു | 12. | ആദിത്യ |

ആദ്യത്തെ ആറു ചക്രങ്ങളിലുൾപ്പെട്ടിട്ടുള്ള ഒന്നുമുതൽ മുപ്പത്താറുവരെയുള്ള ജനകരാഗങ്ങൾ ശുദ്ധമദ്ധ്യമത്തെയും ഏഴുമുതൽ പന്ത്രണ്ടുവരെയുള്ള ചക്രങ്ങളിലുൾപ്പെടുന്ന രാഗങ്ങൾ പ്രതിമദ്ധ്യമത്തെയും അംഗീകരിച്ചിട്ടുള്ളതു്. ഇക്കാരണംകൊണ്ടു് ഒന്നുമുതൽ മുപ്പത്താറുവരെയുള്ള രാഗങ്ങൾ ശുദ്ധമദ്ധ്യമരാഗങ്ങളെന്നും ശേഷിച്ചവ പ്രതിമദ്ധ്യമരാഗങ്ങളെന്നും അറിയപ്പെട്ടുവരുന്നു.

(തുടരും)

—*—

# ജീവിതവീക്ഷണം.

BY

(S. P.)

## ശീതമേഖലാവാസികളായ എസ്കിമോകൾ.

എല്ലായ്പോഴും മഞ്ഞുകട്ടകൾകൊണ്ടു് മൂടിക്കിടക്കുന്ന ഭൂഭാഗത്തു് താമസിക്കുന്ന വർഗ്ഗക്കാരാണു് എസ്കിമോകൾ. ആ ദേശം ഉത്തരസമുദ്രതീരത്തിനടുത്താണു് സ്ഥിതിചെയ്യുന്നതു്. കരയിലുള്ള ഹിമാവരണത്തിന്റെ എട്ടിരട്ടി ഘനത്തിലാണു് ജലഭാഗത്തിലെ മഞ്ഞുകട്ടയുടെ കിടപ്പു്. മുന്നാലുമൈൽ താഴ്ചവരെ മഞ്ഞുകട്ട ഉറച്ചുകിടക്കുന്ന ഭാഗങ്ങൾ സമുദ്രത്തിലുണ്ടു്. ഇതുതണുപ്പുള്ള രാജ്യത്തു് മനുഷ്യർ എങ്ങനെ ജീവിക്കുന്നുവെന്നു് നമുക്കു നോക്കാം.

മഞ്ഞുകട്ടയിൽ ചെടികളാകട്ടെ, സസ്യങ്ങളാകട്ടെ വളരുകയില്ല. ആ നാട്ടുകാർ മീനും ഇറച്ചിയും തിന്നാണു് ജീവിക്കുന്നതു്; മീൻപിടിത്തവും നായാട്ടുമാണു് അവരുടെ പ്രധാന തൊഴിൽ. യൂറോപ്പുഖണ്ഡത്തിന്റെ ഉത്തരഭാഗത്തുള്ള ലാപ്പ്ലൻറു രാജ്യത്തും, ഉത്തരസമുദ്രത്തിലുള്ള ഗ്രീൻലൻറു ദ്വീപിലും ഈ വർഗ്ഗക്കാർ അധികമായി താമസിക്കുന്നു. എസ്കിമൊ എന്ന പദത്തിന്റെ അർത്ഥം പച്ചയിറച്ചി തിന്നുന്നവൻ എന്നാണു്.

ഈ ദേശവാസികളിൽ ലാപ്പ്ലൻറുകാർക്കു് ഏററവും ഉപകാരമുള്ള മൃഗം 'റെയിൻഡീയർ' അഥവാ ഹിമസാരംഗം ആകുന്നു. ഈ മൃഗത്തിനു് ശിരസ്സിൽ അതിഭംഗിയുള്ള രണ്ടുകൊമ്പുണ്ടു്. അതിന്റെ ശരീരം ശീതബാധ ഏല്ക്കാതിരിക്കത്തക്കവണ്ണം നീണ്ട രോമങ്ങൾകൊണ്ടു് അത്ര നിബിഡമായി മൂടപ്പെട്ടിരിക്കുന്നു. മഞ്ഞിൽക്കൂടി വേഗം നടക്കുന്നതിനും ഓട്ടുന്നതിനും യോജിക്കുന്ന പാദങ്ങളാണു് അതിനുള്ളതു്.

ആ ദേശക്കാർ സഞ്ചരിക്കുന്നതു് ചക്രമില്ലാത്ത 'സ്ലെഡ്ജ്' എന്ന ഒരുതരം വാഹനത്തിലാണു്; ഈ മഞ്ഞുവണ്ടികളെ ഹിമസാരംഗം ഹിമാവൃതമായ തറയിൽക്കൂടിയും, മഞ്ഞുകട്ട ഉറച്ചുകിടക്കുന്ന ജലാശയത്തിന്റെ ഉപരിതലത്തിൽക്കൂടിയും വലിച്ചുകൊണ്ടുപോകുന്നു. ഉത്തരശീതഭൂഭാഗത്തെ അപേക്ഷിച്ചു് ദക്ഷിണശീതപ്രദേശത്താണു് 'റെയിൻഡീയർ' ധാരാളമായി കാണപ്പെടുന്നതു്. ഈ മൃഗം മോന്തയും കാലുകളുംകൊണ്ടു് മഞ്ഞുകട്ട കുഴിച്ചുമാററി തറയിൽ വളരുന്ന പായൽതിന്നാണു് ജീവിക്കുന്നതു്. ഈ ദേശത്തിലെ ഏകാവലംബമായ പായൽ ആ മൃഗത്തിന്റെ രുചിപ്രദമായ ഭക്ഷണസാധനമാകുന്നു. പായൽ ധാരാളമുള്ള സ്ഥലത്തു് ലാപ്പ്ലൻറുകാർ്ശതക്കണക്കിനു് റെയിൻഡീയർ പററങ്ങളെ വളർത്തുന്നുണ്ടു്. ഒരുസ്ഥലത്തു് പായൽ ഇല്ലാതാകുമ്പോൾ, അവ ഉല്പന്നം ധാരാളമുള്ള മററൊരു സ്ഥലത്തേക്കു് അവർ താമസം മാററുന്നു. ഇങ്ങനെ പാർപ്പിടം കൂടക്കൂടെ മാററേണ്ടതുകൊണ്ടു്, എളുപ്പം പിരിച്ചുമാററിക്കൊണ്ടുപോകുവാൻ സൌകര്യമുള്ള കൂടാരങ്ങളിലാണു് അവർ താമസിക്കുന്നതു്. കൂടാരം ഹിമസാരംഗത്തിന്റെ തോലുകൊണ്ടും ഒഴുകിവന്ന കമ്പുകൾകൊണ്ടും അവർ ഉണ്ടാക്കുന്നു. ഒരു ലാപ്പ്ലൻറുകാരന്റെ മഞ്ഞുവണ്ടിയും അതുവലിക്കുന്ന മൃഗവും പുറത്തുണ്ടെങ്കിൽ അവൻ അകത്തുണ്ടെന്നുള്ളതു് നിശ്ചയംതന്നെ.

ഹിമസാരംഗം മററുപ്രകാരത്തിലും ആ നാട്ടുകാർക്കു് വളരെ ഉപകാരമുള്ള ഒരുമൃഗം ആകുന്നു. അതു് പാൽ നല്കുന്നു. പാലിൽ നിന്നും വെ

ണ്ണു എടുക്കാം. ആഹാരപദാർത്ഥം മറെറാന്നുമില്ലാതെവരുമ്പോൾ എസ്കിമൊ ഒരു ഹിമസാരംഗത്തെ കൊന്ന് അതിന്റെ രുചികരമായ മാംസം ഭക്ഷിക്കുന്നു. ഈ ദേശവാസികൾ ഒരു സാധനവും നിരുപയോഗമായി കളയാറില്ല. കൂടാരത്തിനും വാഹനങ്ങൾക്കും മാത്രമല്ല, അവരുടെ വസ്ത്രങ്ങൾക്കും ഈ മൃഗത്തിന്റെ തോൽ ഉപയോഗിച്ചുപോരുന്നു. പിശ്ശാങ്കത്തി, വാള്, ചാട്ട മുതലായവയുടെ പിടികൾ ഈ ജീവിയുടെ എല്ലുംകൊമ്പുംകൊണ്ട് ഉണ്ടാക്കിയവയാണ്. അതിന്റെ മജ്ജാതന്തുക്കളെ ഉടുപ്പ്, തൊപ്പി, കാലുറ, തുടവരെ എത്തുന്ന ബൂട്ട്സ് മുതലായവ തയ്യ്ക്കുന്നതിന് ചരടായി ഉപയോഗിക്കുന്നു ഇത്രവളരെ പ്രയോജനമുള്ള മൃഗമാണ് 'റെയിൻഡിയർ'

എസ്കിമോകളുടെ സഞ്ചാരവാഹനം സ്ലെഡ്ജാണല്ലൊ. ആ വാഹനത്തിന്റെ മുൻഭാഗത്തിന് വള്ളത്തിന്റെ മുൻഭാഗാകൃതിയാണുള്ളത്. ഹിമസാരംഗത്തെ കവചം അണിയിച്ച് വണ്ടിയെ അതിന്റെ കഴുത്തുപട്ടയോടുചേർത്തു ബന്ധിക്കുന്നു. കഴുത്തുപട്ടയിലും കവചത്തിലും ചെറിയ മണികൾ കെട്ടിത്തൂക്കിയിരിക്കും. ഹിമാവൃതമായ പഥത്തിൽക്കൂടി റെയിൻഡീയർ വണ്ടി വലിച്ചുകൊണ്ട് ഓടുമ്പോൾ 'കിണികിണി' എന്ന മധുരശബ്ദം കേൾക്കാം. കടിഞ്ഞാൺവാറ് ആ മൃഗത്തിന്റെ കൊമ്പുകളിലാണ് ഘടിപ്പിക്കാറ്.

തണുപ്പേറിയ രാജ്യത്തുള്ള ഇവർ എപ്പോഴും ജോലിത്തിരക്കുള്ളവരാണ്. കുഞ്ഞുങ്ങളെ ശൈശവകാലം മുതൽ കഴിവുള്ളിടത്തോളം ജോലി ചെയ്യാൻ പരിശീലിപ്പിക്കുന്നു. എഴുത്തും വായനയും പഠിപ്പിക്കുവാനൊ വിനോദപരമായ കളികൾ അഭ്യസിപ്പിക്കുവാനൊ അവർക്ക് സമയവും സൌകര്യവുമില്ല. ശരപ്രയോഗത്തിലും, ശകടനിയന്ത്രണത്തിലും മററും ആ ദേശവാസികൾ വളരെ സമർത്ഥന്മാരാണ്. കുട്ടികൾ കൂട്ടംചേർന്ന് കളിച്ചാഹ്ലാദിക്കാറുണ്ട്; റെയിൻഡിയർ കുട്ടികളുമായി ഓടിക്കളിച്ച് രസിക്കുന്നത് അവർക്ക് ഒരു പ്രധാനവിനോദമാണ്. വണ്ടിയിൽ സഞ്ചരിക്കുമ്പോൾ കടിഞ്ഞാൺപിടിക്കുന്നതിന് പിതാവ് പുത്രനെ അനുവദിച്ചാൽ അവൻ അതിനെ വളരെ അഭിമാനമായി കരുതുന്നു. അച്ഛനൊന്നിച്ചു നായാട്ടിന് പോകുന്നതിന് ഓരോ ബാലനും അതീവകാംക്ഷിക്കുന്നു. വെളുത്ത രോമക്കുട്ടിയുള്ള മൃഗത്തെ വേട്ടയാടുന്നതിന് അവർക്ക് ചിലപ്പോൾ സാധിക്കാറുണ്ട്.

പെൺകുട്ടികൾ എപ്പോഴും കൂടാരത്തിൽത്തന്നെയാണ് കഴിഞ്ഞുകൂട്ടുന്നത്. ഗൃഹകൃത്യങ്ങൾ ചെയ്യുന്നതിന് അമ്മയെ അവർ കഴിവുള്ളിടത്തോളം സഹായിക്കുന്നു. കൈക്കുഞ്ഞുങ്ങളെ ചർമ്മനിർമ്മിതമായ തൂലികയിലിട്ട്, ആ തൂലികയെ അമ്മമാർ മുതുകിൽ തൂക്കിയിട്ടുംകൊണ്ടാണ് ജോലിചെയ്യുന്നത്. കൊമ്പോ മരക്കഷണമൊ കൊണ്ടു പാവയുണ്ടാക്കി പിതാവ് ഓമനമകൾക്ക് ചിലപ്പോൾ സമ്മാനിക്കാറുണ്ട്. ആ ബാലിക പാവയ്ക്ക് ഉടുപ്പും തൊപ്പിയും മററും തോലോ രോമമോ കൊണ്ട് ഉണ്ടാക്കി അലങ്കരിക്കും.

## ii

ഹിമസാരംഗം ധാരാളമുള്ള സ്ഥലത്തുനിന്നും വടക്കോട്ടു പോകുന്തോറും ശൈത്യത്തിന്റെ കാഠിന്യം ക്രമേണ വർദ്ധിക്കും. ഹിമാവരണത്തിനു കട്ടി വളരെക്കൂടുതലുള്ള പ്രദേശങ്ങളിൽ പായൽപോലും ഉണ്ടാകുന്നില്ല. അതിനാൽ റെയിൻഡിയറിനുപോലും അവിടെ ജീവിക്കുവാൻ സാധ്യമല്ല. ആ തീരപ്രദേശത്തിനടുത്തുള്ള കടലിൽ കടൽനായ് (Seal) കടൽക്കുതിര (Walrus) എന്നിവയും കരയിൽ ധ്രുവക്കരടി (Polar Bear)യും അധിവസിക്കുന്നുണ്ട്. ധ്രുവക്കരടി മനുഷ്യനെ ഹിംസിക്കുന്ന ഒരു ഭയങ്കരമൃഗമാകുന്നു. ശൈത്യമേറിയ ഈ പ്രദേശത്തുള്ള എസ്കിമോകൾ ദക്ഷിണഭാഗത്തുള്ള സ്വവർഗ്ഗക്കാരെപ്പോലെതന്നെ കൂടാരങ്ങളിലാണ് താമസിക്കുന്നത്. എന്നാൽ മഞ്ഞുകാലത്ത് മഞ്ഞുകട്ടകൾകൊണ്ട് ഗുഹപോലെയുള്ള ഒരു ഭവനം നിർമ്മിച്ച്, അതിൽ പാർക്കുന്നു. ഇങ്ങനെ, മഞ്ഞുകട്ടകൾ വളരെ കട്ടിയായി മൂടിയപ്രദേശമാണ് ഗ്രീൻലാൻഡ്ദ്വീപ്. ഈ ദ്വീപുവാസികൾ ആ ഗുഹാഭവനത്തിൽ ചൂടുണ്ടാക്കുന്നത് ഒരു കല്ലുവിളക്കിൽ കൊഴുപ്പെണ്ണയൊഴിച്ച് കത്തിച്ചാണ്. രാത്രിസമയത്ത് ശരീര

ത്തിൽ മിക്കവാറും വസ്ത്രംകൂടാതെ കഴിച്ചുകൂട്ടത്തക്കവണ്ണം ആ ഭവനത്തിനകം അവർ അത്രമാത്രം ചൂടുള്ളതാക്കുന്നു. ആ ദീപത്തിന്റെ പ്രകാശം വളരെ കുറവാണു്. വെളിച്ചത്തിനല്ല ചൂടിനാണു് അവർ വിളക്കു കത്തിക്കുന്നതു്. ഇത്തരം ഗൃഹത്തെ അവർ ഇഗ്ലൂ (Igloo) എന്നു വിളിക്കുന്നു

ഹിമനിർമ്മിതമായ ഭവനങ്ങളെ വാസയോഗ്യമാക്കി സൈ്വരമായും സമാധാനമായും ജീവിക്കുന്ന ഇവരുടെ ജീവിതരീതി ഉഷ്ണമേഖലാവാസികൾക്കു് അത്ഭുതാവഹമായി തോന്നാം. ഈ ഭൂഭാഗത്തിൽ ആണ്ടുതോറും മൂന്നുമാസക്കാലം, മഞ്ഞുകാലത്തു് എപ്പോഴും രാത്രിയായിരിക്കും; അതിനു നേരെ വിപരീതമായി വേനൽക്കാലത്തു് മൂന്നുമാസക്കാലം സൂര്യൻ അസ്തമിക്കുകയുമില്ല; എപ്പോഴും പകലാണു്. ഇക്കാരണത്താൽ ഈ ഭൂപ്രദേശത്തെ "അർദ്ധരാത്രിക്കും സൂര്യപ്രകാശമുള്ള രാജ്യം" എന്നു പറയാറുണ്ടു്.

ഈ ദേശവാസികളും വാഹനത്തിൽ സഞ്ചരിക്കാറുണ്ടു്. ഇവരുടെ സ്ലെഡ്ജ് വലിക്കുന്നതു് റെയിൻഡീയർ അല്ല; വളരെ അധികം രോമക്കട്ടിയുള്ള ഒരുതരം പട്ടികളാണു്. എത്ര ശ്രമിച്ചാലും ഈ ശൗവ്വ് ഇണങ്ങാത്ത ഒരു ജീവിയാകുന്നു. അതിനെ അടിച്ചാൽ അതു് തരം നോക്കി അടിച്ച ആളിനെ കടിക്കുന്നതു് നിശ്ചയമാണു്. മഞ്ഞുകട്ടയിൽക്കൂടി വണ്ടി വലിച്ചുകൊണ്ടുപോകുന്നതിനു് ഈ പട്ടിക്കു് നല്ല ശേല്പുണ്ടു്- ഈ മൃഗം മഞ്ഞുകട്ടയുടെ മീതെ കിടന്നാണു് ഉറങ്ങുന്നതു്; ശരീരത്തെ പൊതിഞ്ഞിരിക്കുന്ന രോമക്കൂട്ടം അത്ര കട്ടിയുള്ളതാണു്. മഞ്ഞുവണ്ടി വലിക്കുന്നതിനു് ഒന്നിനു പുറകെ ഒന്നായി പന്ത്രണ്ടുപട്ടികളെ അവർ കെട്ടാറുണ്ടു്. ശ്വാക്കളെ നിയന്ത്രിക്കുന്നതിനു് ചാട്ടകൊണ്ടു് അടിക്കാറില്ല; ശകടനിയന്ത്രകൻ മൂളിയും, കൂവിയും, ചാട്ടചീറി മുഴക്കിയും അവയെ കൌശലത്തിൽ നയിക്കുന്നു.

വേനൽക്കാലത്തു്, ആ നാട്ടുകാർ മൃഗചർമ്മനിർമ്മിതമായ 'കയാക്ക്" എന്ന ഒരുതരം ബോട്ടിൽ സഞ്ചരിച്ചാണു് നായാട്ടുചെയ്യുന്നതു്. സൂര്യപ്രകാശമുള്ള അക്കാലത്തു് മഞ്ഞുമലകൾ (icebergs) അവിടെനിന്നും ഒഴുകിപ്പോകും. വേനല്ക്കാലത്തു് അവർ സാധാരണയായി വേട്ടയ്ക്കുപോകുന്നതു് കുടുംബസമേതമാണു്. അവർ വള്ളത്തേറി സഞ്ചരിച്ചു് കടൽനായ് കടൽക്കുതിര മുതലായവയെ വേട്ടയാടാറുണ്ടു്. അവരുടെ പ്രധാനായുധങ്ങൾ നീണ്ടകുന്തം, ചാട്ടുളി, വില്ലമ്പും ഇവയാകുന്നു. ഉണർച്ചയും ഉത്സാഹവും അവരിൽ എല്ലായ്പോഴും പ്രകാശിക്കുന്നു. സ്ത്രീകളാണു് വള്ളംതുഴയുന്നതു്. വേട്ടയാടികിട്ടുന്ന കടൽനായും കടൽക്കുതിരയുംകൊണ്ടു് അവരുടെ ആവശ്യങ്ങളെല്ലാം അവർ നിർവഹിക്കുന്നു. ആ ജലജന്തുക്കളുടെ മാംസവും കൊഴുപ്പും അവർ ആഹാരപദാർത്ഥമായി ഉപയോഗിക്കുന്നു. അവയുടെ തോൽകൊണ്ടു് വസ്ത്രങ്ങളും വാഹനങ്ങളും കുടിലുകളും മററും ഉണ്ടാക്കുന്നു. അവയിൽ നിന്നും കിട്ടുന്ന എണ്ണ ഉപയോഗിച്ചാണു് വിളക്കുകത്തിക്കുന്നതു്.

ശീതമേഖലയുടെ വടക്കും തെക്കും ഭാഗങ്ങളിൽ താമസിക്കുന്ന ഈ വർഗ്ഗക്കാരുടെ ജീവിതരീതി തമ്മിൽ പറയത്തക്ക വ്യത്യാസമൊന്നുമില്ല. എന്നാൽ ദക്ഷിണഭാഗത്തെ അപേക്ഷിച്ചു് ഉത്തരഭാഗത്തു് പായൽപോലും വളരുന്നില്ല. ഇരുകൂട്ടരും മഞ്ഞുകട്ടകൊണ്ടു മൂടിയ പ്രദേശത്താണല്ലോ വസിക്കുന്നതു്. അതിശുഭ്രമായ മഞ്ഞുകട്ടകൊണ്ടു മൂടിയ ഈ പ്രദേശത്തെ 'ശുഭ്രദേശ'മെന്നോ 'വെളുത്ത നാടു്" എന്നോ വിളിക്കാവുന്നതാണു്. ഈ നാട്ടിലെ ജനങ്ങളുടെ ജീവിതരീതി, അവർക്കു് സന്തോഷാവഹം തന്നെയാണു്. നിത്യപരിചയവും അഭ്യാസബലവുംകൊണ്ടു് എല്ലാം അംഗീകാരമായിത്തീരുമല്ലോ!

(പകർപ്പവകാശം ലേഖകനു്)

---

# പുതിയ കഥാപുസ്തകങ്ങൾ.

**പൂഞ്ചോല.** 1 രൂ. 4 ണ

സുഭഗസുന്ദരമായ കലാവിലാസം. വികാരോത്തേജകമായ വർണ്ണനാവൈചിത്ര്യം. അനുഭവരസികത നിറഞ്ഞ കഥാശില്പം. ലളിതകോമളമായ ഭാഷാപ്രയോഗം. എല്ലാമിണങ്ങിച്ചേർന്ന—എസ്. കെ. ആർ. കമ്മത്തിന്റെ—൧൧ പ്രധാന കഥകൾ.

**അശ്രുധാര.** 1 രൂ

ആജീവനാന്തം പ്രഭുകുടുംബത്തെ സേവിച്ച് കള്ളനെന്ന പേരിൽ പറഞ്ഞയക്കപ്പെട്ട ശങ്കരൻനായർ; ജന്മവസ്തു നശിച്ച്, മാതൃമരണം സഹിച്ച്, യാതനകളിൽ മനമുരുകി, നിരപരാധിയായിരുന്നിട്ടും നിയമദൗഷ്ട്യം സ്വന്ത സന്താനത്തിന്റെ ഘാതകനായി, മരണശിക്ഷയ്ക്കു വിധിക്കപ്പെട്ട തേവൻ;......എന്നിങ്ങനെ ഹൃദയാലുക്കളെ ബാഷ്പാകുലരാക്കുന്ന ജീവിതാനുഭവങ്ങളെ ചിത്രീകരിച്ചുകൊണ്ടുള്ള ജി. പി. കെ. കടക്കരപ്പള്ളിയുടെ ൯ കഥകൾ.

**ലീലാഞ്ജലി.** 1 രൂ. 4 ണ.

അജ്ഞാതകവയിത്രി, ചേട്ടൻ, സന്യാസിനി, യാതന, സ്ത്രീത്വത്തിന്റെ മുമ്പിൽ, ഉന്മാദിനി, അപരാധിനി, നഴ്സ് എന്നിങ്ങനെ കാലദേശാവസ്ഥകളുടെ സജീവചിത്രങ്ങൾ പ്രതിഫലിപ്പിക്കുന്ന കമുകറ എൽ. ലീലാബായിയുടെ ൮ കഥകൾ.

**കഥാകുസുമങ്ങൾ.** 8. ണ

മറകയ്യിൽ പോയ പണം, യമുന, വൈരനിര്യാതനം, ക്ഷത്രിയന്റെ അംശം, എന്റെ അനുജൻ — ശ്രീമതി സ്വർണ്ണകുമാരീദേവിയുടെ പ്രശസ്തങ്ങളായ ൯ കഥകൾ.

**മലഞ്ചരിവിലെ ഭൂതം.** 10 ണ.

എഡ്ഗർ വാലസിന്റെ ഡിറക്റ്റീവ് നോവൽ.
സാഹിത്യകുശലൻ എ. ഡി. ഹരിശർമ്മ M. R. A. S. ന്റെ തർജ്ജമ.

**അമ്മായിഅമ്മ.** (പുതിയ പതിപ്പ്) 4 ണ.

ഭാര്യ, അമ്മ എന്നീ വിപരീതശക്തികൾക്കിടയിൽപ്പെട്ടു ഞെരുങ്ങുന്ന ഒരു യുവാവ്. ക്ഷമാമൂർത്തിയായ ഭാര്യ, തൊട്ടതിനും പിടിച്ചതിനും മരുമകളെ പഴിക്കുന്ന അമ്മായിഅമ്മ, അവളുടെ പാവയായ കിഴവൻഭർത്താവ്. എല്ലാം ഭംഗിയായി ചിത്രീകരിച്ചിരിക്കുന്നു.

**അപരാധിനി.** 4 ണ.

അബലതയുടെ ചപലതയും, സ്ത്രീലമ്പടന്മാരുടെ കുടിലതയും ചേർന്നാൽ എന്തുതന്നെ സംഭവിക്കയില്ല? പാവം! രവി. നിഷ്കളങ്കനായ അവന്റെ ദുർവ്വിധി—

**പ്രേമമുദ്ര.** 6 ണ.

പ്രേമനൈരാശ്യത്തിനു പററിയ മരുന്നോ ആത്മഹത്യ? പ്രേമവും കാമവും—അടിസ്ഥാനമില്ലാത്ത ദുശ്ശങ്ക യാതനാജനകമല്ലേ? വായനക്കാർ വിധിക്കട്ടെ.

**അംബുജം.** 3 ണ

പരാജിതനായ ഒരു പ്രേമിയുടെ ആത്മകഥാകഥനം.

മാനേജർ,

## ശ്രീ നരസിംഹവിലാസം ബുക്കുഡിപ്പോ,

തുറവൂർ A. O. കുത്തിയതോട് P. O.

# * അശ്വഭടൻ.

(കരോട്ട്, കെ. ജനാർദ്ദനൻ, സീനിയർ ബി. എസ്സ്. സി.)

൧൮൬൧-ലെ മദ്ധ്യവേനൽ!......അത്യുഗ്രമായ ഉഷ്ണാവ്......തൊണ്ടവറണ്ട്, ജീവജാലങ്ങൾ കിതച്ചു കുഴവിളിച്ചു. വിശിഷ്യ, അന്നത്തെ ചൂട് നിസ്സീമങ്ങൾക്കതീതമായിരുന്നു. ദിവാകരൻ നഭസ്സിന്റെ മദ്ധ്യഭാഗം കഴിഞ്ഞു് ഏതാണ്ടു പടിഞ്ഞാറോട്ടടുത്തു.

വെസ്റ്റേൺ വെർജീനിയാ—അവിടത്തെ ഒരു റോഡരുകിൽ, ചില വിജയചിഹ്നങ്ങളുമായി, മുൾച്ചെടികളുടെ ഇടയിൽ ഒരു സൈനികോദ്യോഗസ്ഥൻ, കമഴ്ന്നു കിടപ്പുണ്ട്. തല ചായ്ച്ചിരിക്കുന്നതു്, മടക്കിവച്ചിട്ടുള്ള ഇടതുകയ്യുടെ പുറത്തു്. തളർന്നുപോയെയുള്ള മറുകയ്യാൽ ഒരു തോക്കിനെ ആശ്ലേഷിക്കുന്നു. ചലിതമില്ലാത്ത ആ കിടപ്പും ഇടക്കിടെ സ്പന്ദിച്ചുകൊണ്ടിരിക്കുന്ന ശരീരത്തോടു ചേർന്നുകിടക്കുന്ന, സഞ്ചിയും അതൊരു മൃതശരീരമല്ലെന്നു തെളിയിക്കുന്നു. കൃത്യനിർവഹണത്തിനായി നിയമിച്ചിരിക്കുന്ന സ്ഥലത്തു പാവം പള്ളികൊള്ളുകയാണു്. പക്ഷേ, ഈ വഞ്ചന അയാളുടെ ജീവിതംപോലും ഒടുക്കുവാൻ പര്യാപ്തമാണെന്നു ധരിച്ചിട്ടുണ്ടാവാം.

ആ റോഡിനോടു ഏതാണ്ടു സാദൃശ്യമുണ്ടു്—സേനാനിയുടെ കിടപ്പ്! അതിനടുത്തുതന്നെ ഒരു ഉന്നതമായ ശൃംഗമുണ്ടു്. അതു് കുന്നിന്റെ വടക്കുഭാഗത്തുള്ള താഴ്വരയെ ദർശിക്കുന്നു. താഴെ സ്ഥിതിചെയ്യുന്ന മരങ്ങളുടെ ഉയർച്ചയിൽനിന്നുമൊരായിരമടിയിൽക്കൂടുതൽ പൊക്കത്തിലാണു് ആ പാറക്കൂട്ടം നിലകൊള്ളുന്നതു്. അയാൾ ഉണർന്നിരിക്കുമ്പോൾ കാണപ്പെടുന്നതു് ഉന്തിനില്ക്കുന്ന പാറക്കൂട്ടത്തെയാണു്.

ഇത്ര വന്യമായ മററു പ്രദേശങ്ങൾ വെർജീനിയായിൽ ഇല്ലതന്നെ. അതിനാലായിരിക്കാം അതിനെ ഒരു യുദ്ധരംഗമാക്കാറുള്ളതു്. അനേകായിരം കാലാൾപ്പടയാളികൾ അവിടെ സ്ഥലം പിടിച്ചിരുന്നു. തലേദിവസം രാത്രിയും പകലും തുടർച്ചയായി 'മാർച്ചു' ചെയ്തു് അവർ അവിടെ താവളമുറപ്പിച്ചു. ആ രാത്രിയിൽ വീണ്ടും യാത്ര തുടർന്നു നന്ദികേടു കാണിച്ച സേനാനിയെ കാവലിനു ഏൾപ്പിച്ചിരുന്ന സ്ഥലത്തെത്തും. എന്നിട്ടു് ആ മലകയറി നിശയുടെ അർദ്ധയാമത്തിൽ അവിടെയുള്ള ശത്രുക്കളുടെ ഒരു സങ്കേതം ആക്രമിക്കുവാനുള്ള സംരംഭമാണു്. അതിന്റെ പരാജയം വൻപിച്ച പ്രത്യാഘാതങ്ങളുളവാക്കാൻ പര്യാപ്തമാണെന്നു വക്കറിയാം.

ഉറങ്ങിക്കിടന്നിരുന്ന സേനാനി കാർട്ടർഡ്രൂസാണു്. 'വെസ്റ്റേൺവെർജീനിയാ'യിലെ ഒരു ശ്രേഷ്ഠകുടുംബത്തിലെ ഏകസന്താനമാണു്—അദ്ദേഹം. സ്വഗൃഹം അദ്ദേഹം കിടന്നിരുന്ന സ്ഥലത്തുനിന്നും കുറെ കാതമകലെയാണു്. ഒരു സുപ്രഭാതം ഡ്രൂസിനെ ആനന്ദഭരിതനാക്കി. യുവരക്തം, കോരിത്തരിച്ചു. പ്രശാന്തതയോടെ അദ്ദേഹം പിതാവിനെ സമീപിച്ചു.

ഡ്രൂസ്—അച്ഛാ! 'ഗ്രാഫ്ട്ടനി'ൽ ഒരുകിട പട്ടാളം വന്നുചേർന്നിട്ടുണ്ടു്. ഞാൻ അതിൽ ചേരുവാനാഗ്രഹിക്കുന്നു!

അപ്രതീക്ഷിതമായ ഒരു നോട്ടം. പിശാചിനെപ്പോലെ അദ്ദേഹം പുത്രന്റെ നേർക്കു നോക്കി. അല്പസമയത്തെ നിശ്ശബ്ദതയ്ക്കുശേഷം അദ്ദേഹം ഉപദേശസൂചകമായി പറഞ്ഞു—കാർട്ടർ നീ പോകുക. പക്ഷേ എന്തുതന്നെയായിരുന്നാലും നിന്റെ കർത്തവ്യപഥത്തിൽനിന്നും അണുപോലും വ്യതിചലിക്കാതെ പ്രവർത്തിക്കുക. വെർജീനിയായ്ക്കു നീയൊരു വഞ്ചകനാണു്. എങ്കിലും അതു് നിന്റെ അഭോ

* അംബ്രോസ് ബീയേഴ്സിന്റെ—'A Horse man'in the sky' എന്നതിന്റെ വിവർത്തനം!

വത്തിലും ശ്രേയസ്കരമായിത്തന്നെ പരിലസിക്കും. ഈ യുദ്ധാനന്തരം നാം ഇരുവരും ജീവനോടിരിക്കുന്നപക്ഷം വീണ്ടും സമ്മേളിക്കാം. നിൻറമ്മ, ഇതാ വളരെ വിവശയായിക്കിടക്കുന്നു. ആ പുണ്യവതിക്കു് ഇനി, അധികനാളുകൾ ശേഷിച്ചിട്ടില്ലെന്നു് എനിക്കു ബോദ്ധ്യമുണ്ടു്. തന്മൂലം ഈ സമയം വളരെ വിഷമേറിയതെന്നാണു് എൻറ ധാരണ. പക്ഷേ നിൻറ മാതാവിൻറ ധൈര്യത കെടുത്താതിരിക്കുക ഒരു വലിയ അനുഗ്രഹമാണു്.

കാർട്ടർ ഏററവും ഭവ്യതയോടെ പിതാവിനെ വണങ്ങി. സൈന്യസേവനമനുഷ്ഠിക്കാൻ ധീരോദാത്തതയോടെ മുതിന്ന പുത്രനെ സാഭിമാനം അഭിവന്ദനം ചെയ്തു.

ജഗദീശ്വരൻറ ശ്രേഷ്ഠമായ അനുഗ്രഹം കാർട്ടറെ തഴുകുകതന്നെ ചെയ്തു. അയാളുടെ സേവനം അസൂയാർഹമായവിധം അവരെയും അതിശയിപ്പിച്ചു. അതിനാലാണു്—'ഔട്ടു് പോസ്ററു്' സൂക്ഷിക്കുകയെന്ന ഏററവും ഭാരമേറിയ ചുമതല, അയാളുടെ ചുമലിൽ വീണതു്. ഉറക്കത്തേക്കാൾ, ക്ഷീണമാണു് അയാളെക്കൂടുതലലട്ടിയതു്. ഏതോ ഒരു ദുർദ്ദേവത അസഹ്യപ്പെടുത്തിയിരിക്കണം. മനസ്സാക്ഷിയാകുന്ന പെരുവിരൽ ആ കണ്ണുകളിൽ കൊണ്ടു. ഝടിതിയിൽ ഞെട്ടിയുണർന്നു കണ്ണുതുറന്നു.

ഒരു കലാകാരനു തോന്നാവുന്ന ആസ്വാദ്യതയാണു്, കാർട്ടർ—ആ പശ്ചാത്തലത്തിൽ വീക്ഷിച്ചതു്. ശൂന്യമായ ആകാശത്തിലെവിടെയും നീലിമ പരന്നു. ഉന്തി മലമുകളിൽ നിന്ന പാറ പരിശോഭിച്ചുകൊണ്ടിരുന്നു. അതിൻറ മുകളിലായി നിശ്ചേഷ്ടനായ ഒരു കുതിര. ആരോ ഒരാൾ അതിൻറ പുറത്തിരിപ്പുണ്ടു്—ഒരു പടയാളി. ഒരു ഗ്രീക്കുദൈവത്തിൻറ ഉടലെടുപ്പെന്നു് പ്രഥമവീക്ഷണത്തിൽ തോന്നും! അതിൻറ ദൃഷ്ടികൾ താഴ്വരയിലേക്കുറപ്പിച്ചിട്ടുണ്ടു്. ആ ശത്രുവിനെക്കണ്ടു് ഒരുകൂട്ടം പട്ടാളം അടുത്തുവരുന്നുണ്ടു്.

രണ്ടു നിമിഷത്തേക്കു് കാർട്ടർ പരിഭ്രാന്തചിത്തനായിപ്പോയി. ആ യുദ്ധംപോലും കഴിഞ്ഞിരിക്കുമെന്നു പാവം ഭയന്നു. ശസ്ത്രം നിറഞ്ഞ പടയാളികളുടെ ഓർമ്മയെ നിലനിർത്തുവാൻവേണ്ടി ഒരു ശില്പകലാവിദഗ്ദ്ധൻറ നിർമ്മാണമായിരിക്കുമതെന്നു ശങ്കിച്ചു. അപ്പോൾ കാണായി കുതിര മുന്നോട്ടു പായുന്നതു്. ആ പടയാളി വീണ്ടും ചലനമില്ലാതെ അതിൻറ പുറത്തിരിപ്പുണ്ടു്. ഡ്രൂസ്, തോക്കു ശത്രുവിൻറ നേർക്കു ചൂണ്ടി. ഒളിച്ചിരിക്കുന്ന കാവൽക്കാരനെ ആ അശ്വഭടൻ കണ്ടു. അവരുടെ ഹൃദയങ്ങൾ തമ്മിൽ എന്തോ മന്ത്രിച്ചു? അതിൽ എന്തോ നിഗൂഢമായ പരമാർത്ഥമുണ്ടു്.

കാർട്ടർഡ്രൂസ്,—ഒരു നിർജ്ജീവസത്വത്തെപ്പോലെ കാണപ്പെട്ടു. അയാളുടെ കരങ്ങൾ ആയുധങ്ങളിൽനിന്നു വേർപെട്ടു. തല കീഴോട്ടു താണു. അതു് പ്രകൃതിയെപ്പുതയ്ക്കുന്ന പച്ചവിരാളിയിലേക്കു ചാഞ്ഞു. വികാരപാരവശ്യത്താൽ ആ യോദ്ധാവു വാടിത്തളർന്നുപോയി. ബോധരഹിതനായി കുറച്ചു സമയം കിടന്നു.

ആ കണ്ണുകൾ ചിമ്മി! ഒന്നു നെടുതായി നിശ്വസിച്ചു. ആ കരങ്ങൾ കർത്തവ്യബോധത്താൽ ആയുധങ്ങൾ അണിഞ്ഞു. അയാളുടെ ഹൃദയവും കണ്ണുകളും ഒന്നുപോലെ തെളിഞ്ഞു മിന്നി. മനസ്സാക്ഷി ഏതോ ഉപദേശിക്കുവാൻ ആകാംക്ഷപൂണ്ടു. ആ ശത്രുവിനെ എതിരിട്ടു തോല്പിക്കേണ്ടതു് അത്യാവശ്യമാണു്. പക്ഷേ അയാൾ അവിടെനിന്നു മറഞ്ഞേക്കുമോ എന്നൊരു ഭീതി!

ആ യോദ്ധാവിൻറ കർത്തവ്യമെന്തെന്നുള്ളതു് സുവിദിതമാണു്—മുന്നറിയിപ്പോ, ആദ്ധ്യാത്മികമായ ഒരുക്കം, ആത്മശാന്തിക്കായുള്ള പ്രാർത്ഥന ഇവയ്ക്കായുള്ള സമയമോ കൊടുക്കാതെ മൃത്യുവിന്നിരയാക്കേണ്ടതാണു്. പക്ഷേ അയാളതു ചെയ്തില്ല. അശ്വാരൂഢനായ സേനാനി അപകടത്തിലുമായില്ല. കാർട്ടർ, മഞ്ജുളമായ ഭൂപ്രകൃതിയുടെ രമണീയതയിൽ മതിമറന്നുപോയിരിക്കണം. ഡ്രൂസ് ആ വായുസമുദ്രത്തിലൂടെ അടിയിലേക്കു നോക്കി. ആ പുൽമേട്ടുകളിൽ സേനാനികളും അശ്വഭടന്മാരും നിരന്നിട്ടുണ്ടു്. കുറച്ചുസമയത്തിനുശേഷം, അവർ ഒരു

പൊയ്കയുടെ തീരത്തു വിശ്രമാർത്ഥം വിഹരിക്കുന്നു. ഒരു സൈന്യാധിപന്റെ നിർദ്ദേശപ്രകാരമാണു് അവരതനുഷ്ഠിച്ചതു്. ആ ദൃഷ്ടികൾ വീണ്ടും ഗിരിമുകളിലേയ്ക്കുയർന്നു. ധീരനായ കാർട്ടർ, തന്റെ തോക്കു കുതിരയെ ലക്ഷ്യപ്പെടുത്തി പ്രയോഗിച്ചു. അയാളുടെ സ്മൃതിപഥത്തിൽ മുഴങ്ങി—"എന്തുതന്നെയായിരുന്നാലും നിന്റെ കർത്തവ്യപഥത്തിൽനിന്നും അണുപോലും വ്യതിചലിക്കാതെ പ്രവർത്തിക്കുക"—പിതാവിന്റെ വാക്കുകൾ!—അധരങ്ങളിൽനിന്നു വാർത്തെട്ടത്ത ശ്രേഷ്ഠമായ സന്ദേശം! അനിർവചനീയമായ ഒരാശ്വാസം അയാളെ തലോടി. ആ പല്ലുകൾ ചേർന്നടഞ്ഞിരുന്നില്ല. സിരകൾ, കട്ടികളുടേതുപോലെ നിശ്ചലമായി നിലയ്ക്കുന്നു. ഭയം അയാളുടെ മാംസപേശിയെയല്പംപോലും സ്പർശിച്ചില്ല. ശ്വാസോച്ഛ്വാസരീതിപോലും ക്രമീകൃതമായിത്തീർന്നു. കൂരിരുട്ടിൽ കൊള്ളിയാനെന്നപോലെ, കർത്തവ്യമാകുന്ന ചൈതന്യം അയാളിൽ പാഞ്ഞുകയറി.

ഈ സന്ദർഭത്തിൽ ഫെഡറൽവകുപ്പിലെ, ഒരു സഹൃദയനായ സൈനികോദ്യോഗസ്ഥൻ വിനോദത്തിനുവേണ്ടി മലഞ്ചരിവിൽക്കൂടി സഞ്ചരിച്ചുകൊണ്ടിരുന്നു. ഉന്തിത്തള്ളിനില്ക്കുന്ന പൈശാചികമായ മലയിലേക്കു ഒന്നു കണ്ണോടിച്ചു. അതു് നീലാകാശത്തെ, എവിടെയോ സ്പർശിക്കുന്നില്ലേ, എന്നൊരാശങ്ക! അപ്പോൾ കാണാം അതിശയകരമായ ഒരു കാഴ്ച......സാഹസികനായ ഒരശ്വഭടന്റേതു്! ഭയചകിതനായി അയാൾ പിറകോട്ടു ഞെട്ടിവച്ചുപോയി.

സർവ്വസൈന്യാധിപന്റെ ഒരു ചിത്രമാണു്,—ആ സവാരിക്കാരനെക്കാണുമ്പോൾ നമുക്കു തോന്നിപ്പോകുന്നതു്. കടിഞ്ഞാണിൽ ദൃഢനിശ്ചയത്തോടെ പിടിയുറപ്പിച്ചിരിക്കുന്നു. മൂടിയിട്ടില്ലാത്ത ശിരസ്സിലെ രോമങ്ങൾ, കുഞ്ചിമുടിപോലെ വായുവിലുലയുന്നു. വലംകൈ കുതിരയുടെ ശരീരത്താൽ മറഞ്ഞിരിക്കയാണു്. ആ തുരഗത്തിന്റെ ഗമനം വീക്ഷിക്കുന്നപക്ഷം, ഓരോ ചുവടുവയ്ക്കുമ്പോഴും വായുവിന്റെ ശക്തിമത്തായ സമ്മർദ്ദം ദർശിക്കുവാൻകഴിയും! മുന്നോട്ടുപാഞ്ഞുകൊണ്ടിരുന്നെങ്കിലും ആ കാലുകൾ ചിത്രത്തിലെഴുതപ്പെട്ടപോലെ കാണപ്പെട്ടു.

ഒരു ഭീമാകാരമായ 'അപ്പോളോ' പോലെയുള്ള അശ്വഭടനെക്കണ്ടു് സേനാനായകൻ സ്വയം വിശ്വസിക്കുവാൻപോലും ഭയന്നു. വികാരങ്ങൾക്കതീതനായ അയാൾ സ്വന്തം കാലുകളെപ്പോലും അവിശ്വസിച്ചു. വഴുതി നിലംപതിച്ചു. ഒരു ഗംഭീരസ്വനം ആ മരങ്ങൾക്കിടയിൽ കേൾക്കമാറായി. പക്ഷേ മാറ്റൊലിക്കൊള്ളാതെ മാഞ്ഞുപോയി. അപ്പോഴുണ്ടായ നിശ്ശബ്ദതയ്ക്കു്,—ഒരു ഗംഭീരമായ ഭീതേസതയുണ്ടായിരുന്നു. അയാൾ വിറച്ചുപോയി. പെട്ടെന്നെഴുന്നേറ്റെങ്കിലും തളർന്നുപോയ കഴിവുകളെ ക്രോഡീകരിക്കുവാൻ വളരെ പണിപ്പെട്ടു. ശബ്ദംകേട്ട സ്ഥലത്തെ ലക്ഷ്യമാക്കി, അവിടേയ്ക്കോടി. ആ ശ്രമം വിഫലമായെന്നല്ലാതെ എന്തു പറയേണ്ടു! അയാളുടെ ഭാവന വല്ലാതമർന്നെരിഞ്ഞു. (Aerial Cavalry) വൈമാനികക്കുതിരപ്പടയുടെ അത്ഭുതാവഹമായ പ്രകടനം, ഒരു രോമഹർഷംകൊണ്ടു് അയാളെ മൂടി. അരമണിക്കൂറുകഴിഞ്ഞു സേനാധിപൻ ക്യാമ്പിലെത്തി. അയാൾ സമർത്ഥനായ ഒരു വ്യക്തിയായിരുന്നു. വിശ്വാസയോഗ്യമല്ലാത്ത വാർത്തയെപ്പറ്റി നിരൂപണം ചെയ്യുകയേ അയാൾക്കിഷ്ടമല്ല! സങ്കേതത്തിലുണ്ടായിരുന്ന 'കമാൻഡർ' ചോദിച്ചു—സ്നേഹിതാ, ഇപ്പോൾ വിശേഷവിധിയായി നിങ്ങൾക്കു വല്ലതും കാണുവാനിടയായോ?

അയാൾ:—മലയുടെ തെക്കേച്ചരിവിലേക്കു വഴിയൊന്നുമില്ലതന്നെ!!

അതിനെക്കുറിച്ചു കൂടുതലറിവുള്ള സേനാനായകൻ പുഞ്ചിരിയിട്ടു.

വെടിവച്ചശേഷം, തോക്കു വീണ്ടും നിറച്ചുകൊണ്ടു് കാർട്ടർ കാവലാരംഭിച്ചു. കഷ്ടിച്ചു പത്തുമിനിട്ടുകഴിഞ്ഞു. 'ഫെഡറൽ' സൈന്യത്തിലെ,—ഒരു 'സർജിയൺ' പ്രയാസപ്പെട്ടു വലിഞ്ഞിഴഞ്ഞു, അയാളെ സമീപിച്ചു. ഡ്രൂസ്

# വിദ്യാർത്ഥികളോട്.

ഗാന്ധിജി.

കൽക്കട്ടയിലെ സർവ്വകലാശാലാവിദ്യാർത്ഥികളോടു മഹാത്മാഗാന്ധി ചെയ്ത പ്രസംഗത്തിൽ വിദ്യാർത്ഥികളുടെ കടമകൾ ഇന്നതെന്നു പ്രത്യേകം വെളിപ്പെടുത്തിയിരിക്കുന്നു.

1. വിദ്യാഭ്യാസം പൂർത്തിയാകുന്നതുവരെ വിദ്യാർത്ഥികൾ സന്ന്യാസികളെപ്പോലെ ജീവിക്കണം.

2. വിദ്യാർത്ഥികൾ നിഷ്കൃഷ്ടമായ ശിക്ഷണത്തിനു വിധേയരായിരിക്കണം.

3. വിദ്യാർത്ഥികൾ വിവാഹം ചെയ്കയോ, സുഖഭോഗങ്ങളിൽ മുഴുകുകയോ ചെയ്യരുത്.

4. മദ്യമോ അതുപോലെയുള്ള സാധനങ്ങളോ ഉപയോഗിക്കയോ ചെയ്യരുത്.

5. വിദ്യാർത്ഥികളുടെ ജീവിതം ആത്മസംയമനത്തിന്റെ മാതൃക ആയിരിക്കണം.

6. വിദ്യാർത്ഥികൾ അവർക്ക് വിധിച്ചിട്ടുള്ള അച്ചടക്കത്തിൽ ഇളകാത്ത മിഴിയോടും പതറാത്ത മനസ്സോടുംകൂടി ഉറച്ചു നിൽക്കണം.

---

തിരിഞ്ഞുനോക്കുകയോ, തലയാട്ടുകയോ ചെയ്യാതെ, അതേ രീതിയിൽതന്നെ കിടന്നു.

സർജിയൻ—നിങ്ങൾ വെടിവച്ചില്ലേ?

ഡ്രൂസ്:—വച്ചു... ...ശരി!

സർ:—എന്തിനെ?

ഡ്രൂസ്:—ഒരു കുതിരയെ! അതു് ആ ഉയർന്നു നില്ക്കുന്ന പാറയിൽ നില്ക്കുകയായിരുന്നു. ഇപ്പോൾ അതവിടെയുണ്ടോയെന്നു നോക്കു. മലമുകളിലേക്കു പോയിരിക്കാം.

സുന്ദരമായ ആ വദനം വിളറി. എന്തൊക്കെയോ പ്രകടമാക്കുന്ന രേഖകൾ തെളിഞ്ഞു പൊങ്ങി. പക്ഷെ അവയെയെല്ലാം അമർത്തിക്കൊണ്ടു്, മുഖം തിരിച്ചു. സംസാരത്തിനും വിരാമമിട്ടു. 'സർജിയന്റെ' മനസ്സിലായില്ല കുറച്ചുസമയം വീണ്ടും കഴിഞ്ഞു.

സർ:—ഡ്രൂസ്—ഇങ്ങോട്ടു നോക്കു്. സംശയം ജനിപ്പിക്കുന്നതു ശരിയല്ല. ആരെങ്കിലും ആ അംശത്തിന്മേലുണ്ടായിരുന്നെങ്കിൽ ഉടനെ അറിയിക്കണമെന്നാണു് എന്റെ ഉപദേശം അതു ശരിയോ?

ഡ്രൂസ്:—ഉവ്വ്.

സർ:—ആരു്?

ഡ്രൂസ്:—എന്റെ പിതാവു്!!!

സർ:—അയ്യോ, കൊള്ളാം.

ഒരു ദീർഘനിശ്വാസത്തിനുശേഷം അയാളവിടെനിന്നും നടന്നുമറഞ്ഞു.

# മഹദ്വചനങ്ങൾ.

---

സമ്പാദകൻ

ഡി, ശ്രീമാൻനമ്പൂതിരി, മൂവാററുപുഴ,

മനുഷ്യവർഗ്ഗത്തെ സ്നേഹിക്കണമെന്നുണ്ടെങ്കിൽ അതിൽ നിന്നു് വളരെയൊന്നും പ്രതീക്ഷിക്കാതിരിക്കണം.

മെൽചിററസ്.

ഒരു പ്രാവശ്യമെങ്കിലും ചിരിക്കാൻ ഇടവരാത്ത ദിവസം മനുഷ്യജീവിതത്തിലെ ഏററവും നിഷ്പ്രയോജനമായ ദിനമത്രെ.

ചാംഫർട്ട്.

നമുക്കുണ്ടാകാറുള്ള പശ്ചാത്താപമധികവും നാം അങ്ങിനെയൊരു തെററു ചെയ്തല്ലോ എന്ന ചിന്തയിൽനിന്നുണ്ടായതല്ല; നാം ചെയ്ത തെററിനു പകരം വല്ല അപകടവും വന്നെങ്കിലോ എന്ന ഭയമാണു്.

ലാറിച്ച്ഫോക്കാർഡ്.

സൌഹാർദ്ദം എന്നതു് പരസ്പരാശ്രിതമായ ഒരു സംഗതി മാത്രമത്രെ— അന്യോന്യമുള്ള ഒരു കൈമാററം—ഒന്നു ലഭിക്കാൻവേണ്ടി മറെറാന്നു കൊടുക്കുക.

മിക്കആളുകളും ഒരു കാര്യത്തിൽ നന്ദികാണിക്കുന്നതു് ആയാളിൽ നിന്നു് അതിൽ കൂടുതൽ എന്തെങ്കിലും ലഭിക്കണമെന്ന ഉദ്ദേശത്താലാണധികവും.

ഫോക്കാർഡ്.

ഉത്തമനായ ഒരാളുടെ പിൻഗാമിയാകാൻ അയാൾക്കുള്ളതിൽ ഇരട്ടി ആ യോഗ്യതയുണ്ടായാലേ പററൂ.

വിസ്മരിക്കേണ്ട കാര്യങ്ങളാണു് പലപ്പോഴും നമ്മുടെ ഉള്ളിൽ പച്ച പിടിച്ചു കിടക്കുക.

ഗ്രാൻറ്ഡഫ്.

അനിശ്ചിതത്വത്തിൽ പററിപ്പിടിക്കുകയോ ഇല്ലാത്ത ആഴപ്പാടിൽ എടുത്തു ചാടുകയോ ചെയ്യാത്തവനാണു് ഉത്തമൻ.

ഷോപ്പനാവർ.

സൌമ്യം എന്നു പറയുന്നതു് അത്ര ചില്ലറ കാര്യമല്ല. അതു് നമ്മിൽ കണ്ടുമുട്ടാൻ കുറച്ചധികം വിഷമമുണ്ടു്. എന്നാൽ മറെറാരാളിൽ അതു കാണാൻ വിഷമമില്ലതാനും.

ചാംഫർട്ട്.

രസകരമാംവിധം എഴുതാൻ കഴിവുള്ളവനു് ഹൃദയത്തെയും യുക്തിയെയും ഏററവും സൌഹാർദ്ദപരമായ ബന്ധത്തോടുകൂടി കൊണ്ടുപോകാൻ കഴിയും. ഹൃദയം യുക്തിയെ ചൂടുപിടിപ്പിക്കണം. അതിനുപകരം യുക്തി അതിനെ ഉജ്ജ്വലിപ്പിക്കാൻ അതിന്റെ കനൽ ഊതിക്കത്തിക്കണം.

റൂസ്സോ.

കാര്യത്തിൽ കഴിവില്ലാത്തവരും എന്നാൽ അതിനുവേണ്ടി എടുത്തുചാടുന്നവരുമാണു് ഏററവും അപൽക്കാരികൾ.

ഹെർഡർ.

ഒരു ദുർബ്ബലശിരസ്സിനു് കൂടുതൽ ലഭിക്കാൻ സാധിക്കുന്നതു് മററുള്ളവരുടെ ദൌർബ്ബല്യം കാണാനുള്ള അത്യധികമായ സന്നദ്ധതയാണു്.

ലിഡൽബെർഗ്ഗ്.

നിങ്ങൾ മനുഷ്യലോകത്തെ സ്നേഹിക്കുന്നുണ്ടെങ്കിൽ അതിൽനിന്നു് വളരെയൊന്നും പ്രതീക്ഷിക്കാതിരിക്കണം.

ഷോപ്പനാവർ.

മനുഷ്യർ സംതൃപ്തരായി തങ്ങളുടെ കാര്യം നോക്കി കഴിഞ്ഞുകൂടുകയാണെങ്കിൽ ഈ ലോകത്തിൽകാണുന്ന മിക്ക കുസൃതികളും കൂടാതെ കഴിക്കാമായിരുന്നു.

പാസ്കർ.

അത്യുത്തമചിന്തകളുടെ ശാശ്വതീകരണമാണു് സാഹിത്യം.

എമേഴ്സൺ.

നിങ്ങൾക്കു് ആഹ്ലാദം വേണമെന്നുണ്ടെങ്കിൽ നിങ്ങളുടെ കൂടെയുള്ളവരുടെ ഉത്തമഗുണങ്ങളെപ്പററി മാത്രം ചിന്തിക്കുക; ഉദാഹരണത്തിനു് ഒരാളുടെ ചൈതന്യവിശേഷം, വേറൊരാളുടെ വിനയം, മൂന്നാമന്റെ ഉദാരമായ ദയ.

അരേലിയസ്.

ഒരു നല്ല പുസ്തകം അരമണിക്കൂർ വായിക്കുന്നതുകൊണ്ടു് ആശ്വാസമടയാത്ത യാതൊരു വേദനയും ദുഃഖവും ഞാൻ അറിഞ്ഞിട്ടില്ല.

മോൺടെസ്ക്യൂ.

പദ്ധതിയിൽ ശാസ്ത്രാനുസാരിയും ചൈതന്യത്തിൽ വിവേകപൂർവ്വം ഉദ്ദേശത്തിൽ പരോപകാരപരവുമായ ആധുനികസംസ്കാരത്തിന്റെ മഹത്തായ ആവശ്യം അദർശത്തെ നമ്മുടെ ഉള്ളിൽ വളർത്തുവാൻ ഉപയുക്തമായ പ്രേരണാശക്തി കണ്ടുപിടിക്കുകയാണു്.

മോർലി.

ജീവിതമാണു് ഏററവും വലിയ വിദ്യാദായകൻ.

ഒരു മഹാൻ.

(തുടരും)

—*—

# ഗ്രന്ഥവിമർശം.

## ലീലാഞ്ജലി

By

കമുകറ, എൽ. ലീലാബായി.

വില 1 ക. 4 ണ.

ഇക്കാലത്തു ഒരു കവിയാകാൻ യാതൊരുപ്രയാസവുമില്ല. അക്ഷം മനസ്സിലാകാത്ത കുറെ വരികൾ എഴുതി എങ്ങനെയോ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിയാൽ മതിയാകും. പ്രതിദിനം പ്രതിക്ഷണം കവികൾ പെരുകുകയാണു്. എന്നാൽ ചെറുകഥ എഴുത്തുകാർ അത്ര വർദ്ധിച്ചിട്ടില്ല. കഥയാകുമ്പോൾ ചിലേടമെങ്കിലും വ്യക്തമാക്കേണ്ട ചുമതല എഴുത്തുകാരനുണ്ടു്. കാലാനുകൂലം പുരോഗമിക്കുന്ന കൈരളി ചെറുകഥാപ്രസ്ഥാനത്തെ കൂടുതൽ താലോലിക്കുന്നുണ്ടു്, വാസ്തവം. കവിതയെക്കാൾ കഥകൾ സാമാന്യലോകത്തെ തൃപ്തിപ്പെടുത്തുകതന്നെ ചെയ്യും. പ്രത്യേകം ചില ചിട്ടകളുമായി പരിചയിച്ചവർക്കേ നല്ല കവിതയായാലും രുചിക്കൂ. സാങ്കേതികാവരണങ്ങൾ കുറയുകയാൽ, ജീവിതമത്സരത്തിൽ ഓളംചവുട്ടുന്ന നൂതനലോകം ചെറുകഥകൾമാത്രം നുണയുവാൻ ഇഷ്ടപ്പെടുന്നതിൽ എന്താണുതെറ്റു്.?

അന്തർജ്ജനത്തിന്റെ അങ്കംകവിഞ്ഞ ആത്മാർത്ഥതയുടെ പിന്നിൽ ഇതാ ഒരു കൊച്ചനുജത്തി ഒരു "ലീലാഞ്ജലി"യുമായി നിലകൊള്ളുന്നു. "ജീവിത"പ്രകാശത്താൽ കൈരളിയുടെ സവിശേഷസ്നേഹത്തിനു് പാത്രീഭൂതയായ ഒരു കലാകേത. ആ അനുഗൃഹീത തൂലികയുടെ വിലാസങ്ങൾ ഇന്നത്തെ പ്രസിദ്ധവാരികകളിലും മാസികകളിലും നടനംചെയ്യുന്നുണ്ടു്.

സാഹിത്യലീലാത്മകങ്ങളായ എട്ടു മനോജ്ഞകുസുമങ്ങളാണു് ഈ അഞ്ജലി ഉൾക്കൊള്ളുന്നതു്. സ്വകീയനാമമുദ്രയാൽ അലംകൃതമായ ഗ്രന്ഥനാമം സുതരാംസുന്ദരംതന്നെ. "അജ്ഞാത കവയിത്രി" "ചേട്ടൻ" "സന്യാസിനി" "മാതന്ന" "സ്ത്രീധനത്തിന്റെ മുമ്പിൽ" "ഉന്മാദിനി" "അപരാധിനി" "നഴ്സ്" ഇങ്ങനെ വനിതാഭിപക്ഷത്തോടുകൂടിയ എട്ടു ചെറുകഥകളുടെ സമ്മേളനം. "അജ്ഞാതകവയിത്രി"യേയും "ഉന്മാദിനി"യേയും അകററിനിത്തിയാൽ ബാക്കിയുള്ളവ ഒരേപംക്തിയിൽ നിരക്കും. സ്ത്രീസമുദായത്തിന്റെ തലയിൽ സ്വാതന്ത്ര്യനെന്നഭിമാനിക്കുന്ന പുരുഷൻ അടിച്ചേല്പിക്കുന്ന അനാചാരങ്ങളുടേയും അപരാധങ്ങളുടേയും നേക്കുള്ള കഠിനമായ വിദ്വേഷം കാഥികയുടെ ഹൃദയത്തെ മഥിച്ചിരിക്കണം. സ്വാനുഭവമോ ഭാവനയോ ഇതിൽ പ്രചോദനം നൽകിയിരിക്കുമെന്നും പറഞ്ഞുതീരൂ. അല്ലാതെ ഒരേ അച്ചിൽ ഇത്തരം കഥകളെ വാർത്തെടുക്കുവാനായി ഒരു കലാഹൃദയം പിടയുകയില്ലായിരുന്നു. കഥകളെല്ലാം വിഷാദാത്മകങ്ങളാണു്. ശോകാത്മകകഥകൾക്കുള്ള പ്രാമാണ്യം കാഥിക പ്രഥമകഥയിൽത്തന്നെ പ്രകടമാക്കുന്നുണ്ടു്. "എല്ലാരേണ്ടാ രാഗിണിയുടെ കവിതകളിൽ കൂടുതൽ തെളിഞ്ഞുകണ്ടതു് ശോകാത്മകരംഗങ്ങളായിരുന്നു. ഒരുപക്ഷേ ലോകജീവിതത്തിൽ ആ കവയിത്രിയുടെ ഇളംതൂലികയ്ക്കു് മിക്കവാറും കാണേണ്ടിവന്നതു് അവയെയായിരിക്കും. എന്തിരുന്നാലും ആ ശോകഗീതങ്ങൾ തികച്ചും ജീവിതയാഥാർത്ഥ്യങ്ങളെയാണു് കുറിക്കുന്നതു്." ഏതായാലും ലോകത്തെ പരിവർത്തനത്തിലേക്കു നയിക്കുന്നതിനു് പ്രസാദത്തേക്കാൾ വിഷാദത്തിനാണു് കഴിവുള്ളതെന്ന പരമാർത്ഥം മറയ്ക്കാവുന്നതല്ല.

വ്യാപകമായ നിരീക്ഷണത്തിന്റെ അഭാവം നിമിത്തം ചില കഥകളിൽ അസംഭവ്യാംശങ്ങളുടെ കരുക്കൾ വീണുപോയിട്ടുണ്ടെങ്കിലും പാത്രസൃഷ്ടിയിലും പരിണാമഗുപ്തിയിലും ഗ്രന്ഥകർത്ത്രി അത്യന്തം വൈചിത്ര്യം പ്രകടിപ്പിച്ചിട്ടുണ്ടു്. നീണ്ട കഥാഭാഗങ്ങളെ ഗുളികകളാക്കി ചുരുങ്ങിയ വാക്യങ്ങളിലടച്ചു് വായനക്കാർക്കു് നവോന്മേഷം നൽകുവാൻ ശ്രീമതി വളരെ വള

രെ ശ്രമിച്ചിട്ടുണ്ടെന്നു സസന്തോഷം പറയേണ്ടിയിരിക്കുന്നു. വാക്യങ്ങൾ ചെറുതെങ്കിലും അവയ്ക്കൊരു പുതുമയും ആസ്വാദ്യതയും ഉണ്ടെന്ന് ആരും സമ്മതിക്കും. സന്ദർഭാനുസരണം ആദർശസ്ഥാപനവും സാധിക്കുന്നുണ്ട്. വായനക്കാരെ മുഷിപ്പിക്കുക എന്ന ദോഷം ഒരു കൃതിയേയും ബാധിച്ചിട്ടില്ല

ഓരോ കഥയേയും കൂലങ്കഷമായി വിമർശിക്കുവാൻ പരിമിതമായ പത്രപംക്തി അനുവദിക്കാത്തതിനാൽ ഏതാനും വാക്കുകൾകൊണ്ട് എല്ലാററിനേയും സ്പർശിച്ചുപോകാമെന്നു വിചാരിക്കുന്നു. അജ്ഞാതകവയിത്രിയാണല്ലോ ആദ്യത്തെകഥ. ക്ഷയരോഗത്തിൻെറ കരാളദംഷ്ട്രകളിൽ അമർന്ന് കവി തകരുന്നതാണ് ഇതിലെ ഇതിവൃത്തലക്ഷ്യം. കലാലയ ജീവിതമാണ് ഇതിൻെറ പശ്ചാത്തലം. വർണ്ണനകളും സംഭാഷണങ്ങളും മററും സ്വാഭാവികതയുടെ തനിനിറം കാണിച്ചിട്ടുണ്ട്.

"പരീക്ഷക്കിനി രണ്ടുമാസമേയുള്ളു."

"എൻെറജീവിതം ഉത്തരമില്ലാത്ത ഒരു പരീക്ഷയാണ് സോദരി!"

ഒരു തകർന്ന ഹൃദയത്തെ നാലഞ്ചു അക്ഷരങ്ങൾ കൊണ്ട് സരസമായി വരച്ചുകാണിച്ചിരിക്കുന്നു. "കലയെ" കവിതയിൽ മാത്രം രാഗിണിയാക്കിയതുകൊണ്ട് പുരുഷന്മാരെ ശല്യപ്പെടുത്തേണ്ടി വന്നിട്ടില്ല. അതിൽ ഗ്രന്ഥകർത്രി അസംതൃപ്തയാകുന്നുണ്ടാവാം.

"ചേട്ടത്തി"ൽ രണ്ടു കാര്യങ്ങളാണ് പൊന്തിവരുന്നതു്. ഒന്ന് ലൗകികഭാഗ്യങ്ങളുടെ പെരുപ്പത്തിൽ പൂർവ്വബന്ധങ്ങളെ വിസ്മരിക്കുന്ന പുരുഷൻെറ ഹൃദയശൂന്യത; മറെറാന്ന് അനാശാസ്യമായ വിവാഹവിധികളാൽ സ്ത്രീലോകത്തെ അധഃപതിപ്പിക്കുന്ന അന്ധമായ സമുദായനീതി. ഈ രണ്ടുദ്ദേശങ്ങളും ആകർഷകമായ വിധത്തിൽ കഥാദ്വാരാ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ കാമുകൻെറ ഫോട്ടോവച്ചിരുന്ന ചെറുപെട്ടി രാധയുടെ ശവശരീരത്തോടു ഘടിപ്പിച്ചതു് അത്ര പററിയില്ല. പ്രേമത്തിൻെറ പാരമ്യത്തെ കാണിക്കുവാൻ അതു് പര്യാപ്തമാണെങ്കിലും സംഭാവ്യതയുടെ കണ്ണിൽ മണ്ണിട്ടെങ്കിലേ അതിൽ വായനക്കാർക്ക് രസിക്കുവാൻ സാധിക്കു. രണ്ടുഭാര്യമാരുടെ മരണംകണ്ടു മുരടിച്ച മൂർഖനും വയോധികനുമായ ഭർത്താവ്—ബാലകൃഷ്ണപിള്ള—അങ്ങനെയൊരു രഹസ്യപ്പെട്ടി കണ്ടെങ്കിൽ അതു തുറന്നുനോക്കാതിരിക്കുമോ? തുറന്നുനോക്കിയാൽ അതു ശവത്തിൽ വച്ചുകെട്ടുവാൻ അനുവദിക്കുമോ? അഥവാ അങ്ങനെ ചെയ്താൽതന്നെയും ശവം ഉലഞ്ഞു് പെട്ടി നിലത്തുവീണു എന്നു പറയുന്നതു് അസംഗതം. ജഡം ചുമന്നുകൊണ്ടുപോകുന്നവർ വഴിയിൽ നില്ക്കുന്നവരെ സാധാരണ താഴ്ത്തിക്കാറില്ല. ഒരു ഇരുണ്ടടഞ്ഞ മനോഭാവത്തോടുകൂടി സൂക്ഷിച്ചു നടന്നുപോകുകയേ ഉള്ളു. ഒരുപക്ഷേ അല്പമൊന്നുലഞ്ഞാൽത്തന്നെയും ശവത്തോടുചേർത്തു ദൃഢമായി ബന്ധിച്ചു വച്ചിരിക്കുന്ന പെട്ടി തറയിൽ വീഴാനിടയില്ല. പോകട്ടെ, ചുടുകാട്ടിലേക്കു ശവം കൊണ്ടുപോകുന്നതിൻെറയും ഉദ്ദേശം മനസ്സിലാകുന്നില്ല. നാട്ടിൻപുറത്തുവച്ചാണ് മരണം നടക്കുന്നതു്.

"സന്യാസിനി"യാണ് അടുത്തതു്. ജ്യേഷ്ഠത്തിയെ വിവാഹംചെയ്യുവാൻ വന്നവൻ അനുജത്തിയുടെ ഭർത്താവായി രൂപംമാറുന്നു. ജ്യേഷ്ഠത്തി നിരാശയാൽ വീടുവിട്ടു സന്യാസിനിയായി പാടിനടക്കുന്നു. ഇത്തരം സംഭവങ്ങൾ ഉണ്ടാകാവുന്നതുതന്നെ. അനുജത്തിക്ക് "മായ"യെന്നു പേരിട്ടതും നന്നായി. "രജനി"യെ സ്നേഹിച്ചു "മായയി"ൽ കുരുങ്ങിയ ഒരു സാധുവാണ് ഇതിലെ നായകൻ. പെൺമക്കളുടെ വർദ്ധനവും ദാരിദ്ര്യവുംകൂടി കഷണിപ്പിക്കുന്ന ചെറുകുടുംബങ്ങളിൽ ഇത്തരം നാടകങ്ങൾ നടക്കാവുന്നതുതന്നെ. യൗവനത്തിൻെറ തേജസ്സു നശിക്കാത്തസ്ഥിതിക്കു "രജനി"യെ വീണയും കൊടുത്തു വഴിയിൽ തള്ളിയതു് ശരിയാണോ എന്നു് ഒരു ചോദ്യചിഹ്നം കിക്കിളിയാക്കുന്നില്ലേ?

"യാതന"യിൽ പ്രകാശിനെ പ്രത്യേകമെടുത്താൽ കഥാകർത്രി പ്രശംസാർഹയാണ്. വിദ്യാഭ്യാസത്തിൽ പടിപടിയായി ഉയർന്നുവന്ന വിദ്യാരാഗിയായ ഒരു വിദ്യാർത്ഥി. ഈ ചിത്രീകരണം സ്വാഭാവികമായിട്ടുണ്ട്. പക്ഷേ സംഗീതവിദുഷിയും സാഹിത്യരസികയും അനിയന്ത്രിതമായ യൗവനത്തിളപ്പിനു് ഹസ്തദാനം ചെയ്യുന്ന അംഗകാന്തിയാൽ അനുഗൃഹീതയുമായ ഒരു കാളേജുകുമാരി കുട്ടിത്തവാങ്കിനെപ്പോ

ചെ ക്ലാസ്സിലെഒഴിഞ്ഞകോണിൽ ഡസ്കിൻമേൽ പററിപ്പിടിച്ചിരിക്കുന്ന ഒരു പഴെപ്പാവത്തിൽ അനുകമ്പ നട്ടു് ഒരു നിമിഷംകൊണ്ടു ശുദ്ധപ്രേമമാക്കി തേൻകനി പറിച്ചെടുത്തു എന്നു പറഞ്ഞാൽ ഇന്ദ്രജാലമെന്നല്ലാതെ മററെന്താണു തോന്നുക? അങ്ങനെയും സംഭവിച്ചുകൂടെന്നില്ല. സാധാരണ ലോകത്തു നടക്കുകയില്ലെന്നേയുള്ളു.

യൗവനമദത്താൽ അധർമ്മം പ്രവർത്തിച്ച കുമാരമേനവനെ സ്വഭർത്താവിന്റെ മുമ്പിൽ വച്ചു് ഇളിഭ്യനാക്കി സ്വാപരാധത്തിൽനിന്നും മുക്തിനേടുന്ന ഒരു ശൗരിക്കുട്ടിയമ്മയാണു് "സ്ത്രീത്വത്തിന്റെ മുമ്പിൽ" തെളിഞ്ഞുനില്ക്കുന്നതു്. കഥകൊള്ളാം. എം. എസ്സ്. സി. ഫൈനലിനു വായിക്കുന്ന പയ്യൻ വഴിയിൽ കണ്ട പെണ്ണിനെ പ്രേമിച്ചതറിഞ്ഞു് ഉടനടി കല്യാണമാലോചിക്കാനായി പെൺവീട്ടിലേക്കു മകനോടുകൂടി ചാടിപ്പുറപ്പെടുന്നതു് മി. മേനവനെപ്പോലെയുള്ള പിതാക്കന്മാർക്കു യോജിച്ചതായിരിക്കാം. ഇതും മനപ്പരിഷ്കാരമായി ചിലർ വ്യാഖ്യാനിച്ചേക്കുമോ?

ദീനാനുകമ്പയുടെയും മാതൃഹൃദയത്തിന്റെയും പരമമായ ഭാവം "ഉന്മാദിനി"യിൽ പ്രദർശിപ്പിച്ചിരിക്കുന്നു. ആയിരത്തിൽ ഒരു വിദ്യാർത്ഥിനിക്കു് അങ്ങനെയൊരു ഭ്രാന്തിയുടെ ചരിത്രത്തിനുള്ളിൽ കടക്കാൻ അനുഗ്രഹം ജനിക്കാവുന്നതാണെന്നു സമ്മതിക്കണം. പിഞ്ചുപൈതൽ മൃതിയടഞ്ഞ മൺതറയെ കുഞ്ഞായി ഭാവന ചെയ്തു് ദുഃഖനിവൃത്തിനേടുന്ന സ്നേഹമയിയായ മാതാവിന്റെ സൂക്ഷ്മസ്വഭാവം അത്യന്തം തന്മയീഭാവത്തോടുകൂടി ചിത്രീകരിക്കപ്പെട്ടിട്ടുണ്ടു്. ജീവിതസർവസ്വവും തന്റെ ശ്രദ്ധയ്ക്കു അനുക്ഷണം വിഷയീഭവിക്കുന്നതുമായ ഒരു കുഞ്ഞു്; റോഡിനു തൊട്ടരികിലുള്ള ചെറിയ കട വീടു്. ഈ നിലയ്ക്കു് കോഴികൾ കരഞ്ഞിട്ടും, പട്ടികുരച്ചിട്ടും, കുഞ്ഞു നിലവിളിച്ചിട്ടും അകത്തിരുന്ന അമ്മ കല്ലായിപ്പോയതെന്താണെന്നു മനസ്സിലാകുന്നില്ല. കടയോടുചേർന്ന മുററത്തായിരിക്കണം തെല്ലിട്ടിരുന്നതു്. നടുവഴിയിലായിരിക്കാനിടയില്ല. പട്ടി വന്നാൽ അമ്മാ! എന്നു നിലവിളിച്ചുകൊണ്ടു കടയുടെ തിണ്ണയിലേക്കു ഓടിക്കയറുന്നതാണു പ്രകൃതി. തെരുവല്ല, ലോറികയററി കുട്ടിയെ കൊല്ലിക്കുവാൻ അയൽവീട്ടിലെ പട്ടിയുടെ തുടൽക്കണ്ണികൾ മോശമാകേണ്ടതുമില്ലായിരുന്നു. ബ്രേക്കില്ലാതെ വന്ന ലോറി ഡ്രൈവറുടെ നിയന്ത്രണത്തേയും കവച്ചു് റോഡരികിൽ നിന്ന കുഞ്ഞിന്റെ പുറത്തു കയറിയെന്നു പറഞ്ഞാലും ദൂഷ്യമൊന്നും വരാനില്ലല്ലോ.

കൊച്ചനുജനേയും, വിധവയും രോഗിണിയുമായ മാതാവിനേയും പോററുന്നതിനുവേണ്ടി പുകഞ്ഞു നീറുന്ന ഹൃദയത്തോടുകൂടി വേശ്യാവൃത്തി സ്വീകരിച്ചു, കുടുംബത്തെ സുഭിക്ഷതയിൽ ആക്കി, മാതാവിനെ സുഖമരണത്തിലും സഹോദരനെ ഡാക്ടർപട്ടത്തിലും എത്തിച്ചിട്ടു്, സഹോദരദൃഷ്ടിയിലും ലോകദൃഷ്ടിയിലും തെററുകാരിയായി, രോഗപരാധീനയായി, ആറടി മണ്ണിൽ ലയിക്കുന്ന ഒരു "അംബിക"യാണു് "അപരാധിനി"യിൽ പ്രത്യക്ഷയാകുന്നതു്. ഘടനയ്ക്കും സംഭവ്യതയ്ക്കും ഇതിൽയാതൊരു കോട്ടവും തട്ടിയിട്ടില്ല.

'നഴ്സ'' ഒടുവിലായിപ്പോയെങ്കിലും പ്രഥമസ്ഥാനത്തിനു് അർഹയാണു്. സ്ത്രീത്വത്തിന്റെ ഉൽകൃഷ്ടവശങ്ങൾ ഇത്രത്തോളം ഭംഗിയായി പ്രകാശിപ്പിച്ചിട്ടുള്ള കഥകൾ ഇല്ലെന്നുതന്നെ പറയണം. നൈരാശ്യത്തിൽ പുകഞ്ഞു നീറിയ നറും പ്രേമം, പ്രതീകാരത്തിന്റെ വക്കുവരെ എത്തി നിർവൃതിനേടാൻ ശ്രമിക്കുന്നു. വിശുദ്ധവും വ്യാപകവുമായ സാഹോദര്യത്തിന്റെ മിന്നിത്തിളക്കത്തിൽ അതു ത്യാഗരൂപം കൈക്കൊണ്ടു് സ്വർഗ്ഗീയസീമയും കടന്നു് നിത്യനിർവൃതിയിൽ ലയിക്കുന്നു. കമനീയമായ കഥ. ഇതിലെ നായകനും നിഷ്ടുരനായ ഒരു പുരുഷൻ തന്നെ.

വിദ്യാഭ്യാസവും പരിഷ്കാരവും സിദ്ധിച്ചാലും സ്ത്രീഹൃദയത്തോളം പുരുഷഹൃദയത്തിനു് മാർദ്ദവവും ധൈര്യവും ഇല്ലെന്നുള്ള വസ്തുത മനസ്വിനിയായ ഗ്രന്ഥകർത്രി നമ്മുടെ മനസ്സിൽ ശക്തിപൂർവ്വം കുത്തിവയ്ക്കുകയായിരിക്കണം നഴ്സിനെക്കൊണ്ടു അവസാനം ചെയ്യിക്കുന്നതു്. ഈ ഇളംതൂലിക കൈരളിക്കു മേൽക്കുമേൽ പുഷ്പങ്ങൾ വർഷിക്കുമാറാകട്ടെ!

(S. K.)

---

# പുതിയ വൈദ്യപുസ്തകങ്ങൾ.

—*—

## ശാർങ്ഗധരസംഹിതാ—

ഗ്രന്ഥാൎത്ഥചന്ദ്രിക എന്ന വ്യാഖ്യാനത്തോടുകൂടിയ ചികിത്സാസാരസൎവ്വസ്വമായ ഒരു സുപ്രസിദ്ധ വൈദ്യഗ്രന്ഥം. വില രൂ. 2 അണ 4

## കഷ്ടരോഗസിദ്ധചികിത്സ—

സിദ്ധചികിത്സാപരമ്പരയിലുള്ളവർ രഹസ്യമായി വച്ചിരുന്ന അനവധി മഹായോഗങ്ങൾ അടങ്ങിയതു്.

വില രൂപാ 1 അണ 2

## പ്രമേഹരഹസ്യചികിത്സ—

ഈ പ്രമേഹചികിത്സയിൽ ഉള്ള എല്ലാ യോഗവും ഒന്നുപോലെ ഫലിക്കുന്നതും, ഏററവും രഹസ്യത്തിൽ സൂക്ഷിച്ചുവച്ചിരുന്നതുമാണു്

വില രൂ. 1 ണ. 2

## വീരസിംഹാവലോകനം—

മകരന്ദഫലീവ്യാഖ്യാനസഹിതം.

ഓരോരോരോഗങ്ങൾക്കുമുള്ള കൎമ്മവിപാകപ്രായശ്ചിത്തവിധികളും വ്യാധിശമനകരങ്ങളായ രഹസ്യസിദ്ധയോഗങ്ങളും അടങ്ങിയതു്.

വില രൂ. 2 ണ. 4

## ആസവാരിഷ്ടയോഗമഞ്ജരി—

ഭാഷാവ്യാഖ്യാനസഹിതം.

ഫലപ്രദങ്ങളായ നൂറോളം ആസവാരിഷ്ടയോഗങ്ങൾ അടങ്ങിയതു്.

വില ണ. 12

## സഹസ്രയോഗം—

ഭാഷാവ്യാഖ്യാനസഹിതം.

സാധാരണ സഹസ്രയോഗത്തിലുള്ളതിൽ കൂടുതലായി ഫലപ്രദങ്ങളായ പല വിശേഷയോഗങ്ങളും കൂട്ടിച്ചേൎത്തിട്ടുള്ളതു്.

വില രൂ 1 ണ. 6

## ആരോഗ്യദീപം—

ശരീരവും ആരോഗ്യവും സംബന്ധിച്ചുള്ള എല്ലാ വിവരങ്ങളും ക്രൂണിസിസ്റ്റവും, മെസ്മരിസവും മററും സംബന്ധിച്ചുള്ള സകല ചികിത്സകളും അടങ്ങിയതു്. വില രൂ. 4 ണ. 8

## കർഷകബന്ധു അഥവാ കന്നുകാലിരോഗചികിത്സ—

കന്നുകാലികൾക്കു നേരിടുന്ന സകല രോഗങ്ങളുടെയും നിദാനങ്ങളും ചികിത്സകളും അടങ്ങിയതു്.

വില അണ 12

## ആരോഗ്യകല്പദ്രുമം ബാലചികിത്സ.

കയ്യൂളങ്ങര രാമവാൎയ്യർ അവർകൾ ഉണ്ടാക്കിയതും, അദ്ദേഹത്തിന്റെ വ്യാഖ്യാനത്തോടുകൂടിയതും, വൈദ്യലോകപ്രസിദ്ധവുമായ ഒരു ദിവ്യഗ്രന്ഥം. വില രൂ. 5 ണ. 4

---

മാനേജർ,

വി. വി. പ്രെസ്സ്,

കൊല്ലം.

# വിഷയവിവരം.

# VIDYABHIVARDHINI

License No. 455. Dated 28-11-1945 Reg. No. T. 116.

| വരിസംഖ്യ. | പരസ്യക്കൂലി. | |
|---|---|---|
| ഒരു വർഷത്തേക്കു് 5 ബ്രി: രൂ. | സ്ഥിരപരസ്യക്കാർക്കു്. | ഒരു പ്രാവശ്യത്തേക്കു് |
| ഒററ പ്രതിക്കു് 8 ണ. | മുഴുപ്പേജിനു് 50 രൂ. | 8 രൂ. |
| ഇൻഡ്യയ്ക്കു പുറമേ 6 ബ്രി: രൂ. | അരപ്പേജിനു് 30 ,, | 6 ,, |
| ,, ഒററ പ്രതിക്കു് 10 ണ. | കാൽപ്പേജിനു് 20 ,, | 4 ,, |

## ലേഖകന്മാരോടു്:—

ലേഖനങ്ങൾ കടലാസ്സിന്റെ ഒരുവശത്തുമാത്രം വൃത്തിയായി മഷികൊണ്ടെഴുതി ഓരോ ഇംഗ്ലീഷുമാസവും 15-ാം തീയതിക്കകം ഇവിടെ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. പ്രസിദ്ധീകരണത്തിനു സൗകര്യമില്ലാത്ത ലേഖനങ്ങൾ തിരിച്ചു കിട്ടണമെങ്കിൽ അതിലേക്കുള്ള സ്റ്റാമ്പു് അയച്ചിരിക്കേണ്ടതാണു്.

## വരിക്കാരോടു്:—

ഇതുവരെ വരിസംഖ്യ അടച്ചിട്ടില്ലാത്തവർ ഈ ലക്കം കിട്ടിയാലുടൻ പണം മണിയാർഡർ ചെയ്യാൻ അപേക്ഷ.

വി. പി. ഏർപ്പാടു് ഇരുകൂട്ടർക്കും നഷ്ടകരമാകയാൽ വരിസംഖ്യ എപ്പോഴും മുൻകൂറായിത്തന്നെ അയച്ചിരിക്കണം.

ആഫീസ്സിലേക്കു് അയക്കുന്ന എല്ലാ കത്തുകളിലും മാസികയുടെ റാപ്പറിൽ കാണുന്ന അവരവരുടെ രജിസ്റ്റർ നമ്പർകൂടി കാണിച്ചിരിക്കേണ്ടതാണു്.

പണസംബന്ധമായ എഴുത്തുകൾ, മണിയാർഡർ ഇവ മാനേജരുടെ മേൽവിലാസത്തിലും, ലേഖനസംബന്ധമായവ എല്ലാം പത്രാധിപരുടെ മേൽവിലാസത്തിലും അയയ്ക്കേണ്ടതാണു്.

N. B. അഭിപ്രായത്തിനയയ്ക്കുന്ന പുസ്തകങ്ങളുടെ 2 പ്രതിവീതം അയച്ചിരിക്കണം മാസിക ഇംഗ്ലീഷു മാസം 15-ാം തീയതിക്കകം കിട്ടാത്തപക്ഷം വിവരം ആഫീസിൽ അറിയിക്കണം.

മാനേജർ,

വിദ്യാഭിവർദ്ധിനി, കൊല്ലം.

Edited, Printed and Published by M. Balakrishna Reddiar, at the Vidyabhivardhini Press, Quilon